൨൧—൧—൯൫.
ഉളശ,—കോട്ടയം.

# ശ്രീ.

വൈദ്യശാസ്ത്രത്തിലും ചികിത്സയിലും സാമാന്യം പരിചയമുള്ള അലശക്കോട്ടത്തു ശങ്കരപ്പിള്ള എന്നാൾ തമിഴിൽനിന്നും ഉചിതമാകുംവണ്ണം ഭാഷാന്തരപ്പെടുത്തിയ ബ്രഹ്മരഹസ്യം എന്ന ഈ ഗ്രന്ഥം മുഴുവനും ഞാൻ ഒരാവൎത്തി വായിച്ചുനോക്കി. ഇതു് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയാൽ ഏറ്റവും ജനോപകാരപ്രദമായിത്തീരുമെന്നു് ഞാൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

എന്നു്,

[illegible]ട്ടമൻ, നാരായണൻ പരമേശ്വരൻമൂസ്സ് (ഒപ്പ്)

---

മുനിജനവചനേഭ്യസ്സംഗൃഹീതാ യഥാവൽ
ധിഷണനമതയുക്ത്യാ കല്പിതപാതദത്വം
പരമഗുരുമുനീന്ദ്രാൻ സമ്യഗാരാധ്യ ചിത്തേ
രചിതമിഹ പൂൎവ്വം ഗ്രന്ഥമേതന്മനോജ്ഞം.

പി. വി. രാഘവവാൎയ്യർ.

# മുഖവുര.

ഈ ലോകത്തിൽ മനുഷ്യവർഗ്ഗത്തിനുണ്ടാകുന്ന രോഗസ്വരൂപങ്ങളുടെ നിദാനങ്ങളെ കണ്ടുപിടിക്കുന്നതിനും തദ്ദോഷപരിഹാരത്തിനുമായി മഹാന്മാരായ മഹർഷീശ്വരന്മാർ നിർമ്മിച്ചിട്ടുള്ള വൈദ്യശാസ്ത്രങ്ങൾ നാനാഭാഷയിലും പൂർവാചാര്യന്മാർ പ്രസിദ്ധീകരിച്ചിട്ടുള്ള വിവരം എല്ലാവർക്കും അറിയാവുന്നതാണല്ലോ.

എന്നാൽ തമിഴ്ഭാഷയിലുള്ള ഗ്രന്ഥങ്ങളിൽവച്ചു് ബ്രഹ്മരഹസ്യമെന്ന വൈദ്യശാസ്ത്രത്തിന്റെ ചില ഭാഗങ്ങളെമാത്രം വൈദ്യവിദ്യാർത്ഥികളുടേയും മററും പ്ര[illegible] സൌകര്യത്തിനുവേണ്ടി മലയാളഭാഷയിലുള്ള സ[illegible]ങ്ങൾ, രസപാകവിധി മുതലായ ഗ്രന്ഥങ്ങളുടെ രീതിയനുസരിച്ചു് അനുഷ്ടുപ്പുവൃത്തത്തിൽ ചെറിയശ്ലോകങ്ങളാക്കി പുസ്തകരൂപേണ ഞങ്ങളിതിനെ പ്രസിദ്ധം ചെയ്യുന്നതാകുന്നു.

ഈ ഗ്രന്ഥത്തിൽ പറയുന്നതായ ചികിത്സാവിഷയങ്ങളെ പരദേശങ്ങളിലുള്ള വൈദ്യപണ്ഡിതന്മാർ പ്രയോഗിച്ചു പൂർണ്ണഫലം സിദ്ധിച്ചു ഖ്യാതി സമ്പാദിച്ചിട്ടുള്ളതും ഇന്നും പ്രചാരത്തിൽ നടന്നുവരുന്നതുമാകുന്നു.

ഈ പുസ്തകത്തിലെ ചികിത്സായോഗങ്ങളിലുള്ള ഔഷധങ്ങളെ വിധിപ്രകാരം ചേർക്കാതെയും ശുദ്ധിചെയ്യേണ്ടവയെ ക്രമപ്രകാരം ചെയ്യിട്ടുക്കാതെയും ഉ[illegible] ആയതിനു ഗ്രന്ഥമോ ഗ്രന്ഥകർത്താവോ ഉത്തരവാദിത്വമായത്തീരുന്നതല്ല എന്നുള്ള വിവരം പ്രത്യേകം അറിയിച്ചുകൊള്ളുന്നു.

ഇതിലുള്ള കാര്യഭാഗങ്ങൾ മാത്രം മഹാജനങ്ങൾ സ്വീകരിക്കുകയും തെററുകൾ ക്ഷമിച്ചു് നമ്മ[illegible]ഗ്രഹിക്കയും ചെയ്യണമെന്നപേക്ഷ.

എന്നു്, ഗ്രന്ഥകർത്താക്കൾ,

എ. എസ്സ്. ശങ്കരപ്പിള്ള

വൈദ്യൻ, ക[illegible]

ശ്രീരസ്തു.

# ബ്രഹ്മരഹസ്യം

## ഒന്നാം ഭാഗം.

---

ശിവമയം.

### നീററുമുറകളും ഒററമൂലികാപ്രയോഗങ്ങളും.

ഭക്തവാഞ്ഛിതസന്താന മഭിന്ദിത ഫലപ്രദം
വിഘ്നനിഘ്നകരംദേവം വിഘ്നരാജമുപാസ്മഹേ
അസുരക്ഷാഗ്ര്യമീഗ്രന്ഥം സസുഖംനിലനിന്നിടാൻ
വാസുദേവപുരേവാഴും വാസുദേവംതൊഴുന്നുഞാൻ
ഹരിയെന്നാദ്യമരിയിൽ കരംകൊണ്ടെഴുതിച്ചോരാ-
ഗുരുതൻകരുണാവല്ലി കരളിൽപടരേണമേ
ഇഷ്ടദേവതമാരേയും ശിഷ്ടരാകുംജനങ്ങളെയും
പുഷ്ടമോദംനമിച്ചുംകൊണ്ടഷ്ടാംഗഹിതഭാഷ്യമാം
വൈദ്യംബ്രഹ്മരഹസ്യ ഞാനാദ്യകേരളഭാഷയിൽ
പദ്യാകൃതിയിൽനിർമ്മിക്കാനുദ്യമം ചെയ്തിടുന്നിതാ
പെരുതാമിത്തമിഴ്ഗ്രന്ഥംപരിചിൽതീർത്തുരയ്ക്കുവാൻ
അരുതെന്നാകിലുംചൊല്ലാ മൊരുമട്ടറിയുന്നപോൽ.
ഇതിലുള്ളൊരബദ്ധങ്ങൾ മതിമാന്മാർപൊറുക്കണം
അതിനായ്വന്ദനംചെയ്യു ന്നിതാഞാനാദരാന്വിതം.

### മാത്രകൾ.

വെൺകാരംവത്സനാഭഞ്ച ഗന്ധകം മനയോലയും
ചായില്യം രസവുംപേരെ ശുദ്ധിചെയ്തിട്ടെടുക്കണം
ഒരുപോലതുതൂക്കീട്ടു കുഴിയമ്മിയിലിട്ടുടൻ
ചെറുനാരങ്ങനീർചേർത്തി ട്ടൊരുയാമമരയ്ക്കുക

നായുരുദ്ധേണ മൃഗനാഭിൻമണിപ്രവാലവേ
ചതച്ചുണക്കീട്ട വെച്ചുസൂക്ഷിച്ചുകൊള്ളുക
സന്നിപാതജ്വരാദിരോഗങ്ങൾക്കും കാസരോഗത്തിന്നുംതഥാ
ജ്വരരോഗത്തിന്നും പിന്നെ വാതവ്യാധിക്കുമുത്തമം
ഓരോമാത്രമുലപ്പാലിൽ ചേർത്തുകൊടുക്കുകസംപ്രതി
എന്നാൽശമിച്ചുപോം രോഗം സംശയംകൊണ്ടെന്നറിഞ്ഞുയം.

സ്വർണ്ണമാത്ര.

തങ്കംരാകിപ്പൊടിച്ചിട്ടു കുങ്കുമപ്പൂവുംകസ്തൂരിയും
ജാതിക്കാകരയാമ്പൂവും രസസിന്ദൂരവും പുനഃ
പവിഴഭസ്മമക്രാവും പച്ചക്കർപ്പൂരമേലവും
അഭ്രകത്തിൻറസിന്ദൂരം മുത്തുഗോരോചനംതഥാ
രസകർപ്പൂരവുംനന്നായ് ശുദ്ധിയാക്കിയെടുക്കണം
ഇതുകളാംസമമായ്ശുദ്ധിക്കിഴിയമ്മിയിലിട്ടുടൻ
ചന്ദനത്തിൻകഷായത്തിൽ വെററിലച്ചാറിലുംപുനഃ
ചെമ്പകപ്പൂവുകൊണ്ടുള്ള കഷായത്തിലുമായഹോ
പ്രത്യേകംക്രമമാംവണ്ണം മൂന്നുയാമമരയ്ക്കണം
ഉരുട്ടാമിതുഴുന്നോട് തുല്യമായിട്ടുപിന്നെയും
നിഴൽകൊള്ളിച്ചുണക്കീട്ട വെച്ചുസൂക്ഷിച്ചുകൊള്ളുക
കാസശ്വാസത്തിന്നുംപിന്നെ സന്നിപാതത്തിന്നുംതഥാ
ജ്വരരോഗത്തിനൊക്കെയ്ക്കും ഒരുമാത്രയെടുത്തുടൻ
അനുപാനങ്ങളിൽചേർത്തു കൊടുത്താൽശാന്തമാസ്വരം
കുട്ടികൾക്കുംകൊടുത്തിടാം മരമാത്രശരിയ്ക്കുടൻ
എന്നാൽചൊന്നൊരുരോഗങ്ങൾ തീരുംസന്ദേഹമി-
[ല്ലിതിൽ.

അഭ്രകമാത്ര.

ശുദ്ധമാംരസകർപ്പൂര മഭ്രസിന്ദൂരവുംപുനഃ
രസസിന്ദൂരവുംപിന്നെ പച്ചക്കർപ്പൂരമേലവും
ജാതിക്കാകുങ്കുമപ്പൂവും ഗ്രാമ്പൂവുംകൊട്ടവുംതഥാ
ഗോരോചനയുമക്രാവും ഇവയൊപ്പമെടുത്തുടൻ
കുഴിയമ്മിയിലിട്ടിട്ട വെററിലച്ചാറിലുംപുനഃ
ചന്ദനത്തിൻകഷായത്തിൽ ചെമ്പകപ്പൂരസത്തിലും

ക്രമമായിവയോരോന്നിൽ മൂന്നുയാമമരയ്ക്കണം
മുൽഗത്തോളമുരുട്ടീട്ട് നിഴലത്തങ്ങുണക്കുക
ഇതുസൂക്ഷിച്ചുവച്ചിട്ടുശിശുക്കൾക്കുകൊടുക്കുകിൽ
കാസവുംശ്വാസവുംപിന്നെ സ്സന്നിയുംനഷ്ടമായ്വരും
ജ്വരവുംവാതവുംതീരും മററുംപലതിനാംഗുണം
അനുപാനങ്ങളോർത്തിട്ടു യുക്തിപോലെകൊടുക്കുക

ചായില്യമാത്ര.

ചായില്യംശുദ്ധിചെയ്തിട്ടു കഴഞ്ചൊന്നെടുക്കുക
തിപ്പലീമുളകുംപിന്നെ കഴഞ്ചിരണ്ടെടുക്കണം
മുലപ്പാലിലരച്ചിട്ടു മുൽഗമാത്രമുരുട്ടണം
നിഴലത്തിട്ടുണക്കീട്ടങ്ങൊരുമാത്രയെടുത്തുടൻ
അനുപാനങ്ങളിൽചേർത്തു കൊടുക്കാംദിവസംപ്രതി
വായുക്ഷോഭങ്ങൾഗുന്മങ്ങൾ വാതവുംജ്വരവുംതഥാ
മററുള്ളപലരോഗങ്ങൾ കൈക്കൊണ്ടുയുക്തിപോലവെ
കൊടുത്താലുടനേതന്നെ ശമിച്ചീടുമസംശയം.

അരിതാരമാത്ര.

അരിതാരംരസംനല്ല ഗന്ധകംവത്സനാഭിയും
ഇതുകൾശുദ്ധിചെയ്തിട്ട് കഴഞ്ചോരോന്നെടുക്കണം
കടുകം തിപ്പലിയുംപിന്നെ രോഹിണിയെന്നതൊക്കയും
കഴഞ്ചൊന്നുകൂട്ടീട്ടു നാരങ്ങാനീരുചേർത്തുടൻ
നല്ലപോലെയരച്ചിട്ടു മുൽഗമാത്രമുരുട്ടണം
ഇതുനന്നായുണക്കീട്ടു രണ്ടുനേരംദിനംപ്രതി
ജ്വരങ്ങൾക്കുകൊടുത്തീടിൽ ശാന്തിയാകുംക്രമാലതു്.

കസ്തൂര്യാദിമാത്ര.

കസ്തൂരികുങ്കുമപ്പൂവും പച്ചക്കർപ്പൂരമേലവും
താലീസപത്രവുംഗ്രാമ്പൂ തക്കോലംജാതിപത്രിയും
രക്തചന്ദനവുംനല്ല വാലുള്ളമുളകുംസമം
ചെറുപൂളയുടെനീരി ലരച്ചീട്ടുനല്ലപോൽ
പിന്നെഗ്ഗുളികയാക്കേണം പയറിന്മണിപോലവേ
നിഴൽകൊള്ളിച്ചുണക്കീട്ടുവച്ചുസൂക്ഷിച്ചുകൊള്ളുക
വായുക്ഷോഭംശമിച്ചീടാ നനുപാനേകൊടുക്കണം

എന്നാകിലതിന്നിട മതിഭ്രമില്ലൊരു സംശയം.

ലക്ഷ്മീനാരായണഗുളിക.

ചീനക്കാരംഗന്ധകവും തുരിശും അരിതാരവും
വഴിപോൽശുദ്ധിചെയ്തിട്ട് തുല്യംതൂക്കിയെടുക്കണം.
തമിഴാമക്കഷായത്തിൽ മൂന്നുയാമമരയ്ക്കണം
പിന്നെറ്റിലയിൽവെച്ചിട്ട് കിഴികെട്ടിയെടുക്കുക
മേൽപ്പറഞ്ഞകഷായത്തിലൊരുയാമംവിടാതുടൻ
ഡോലായന്ത്രംപ്രയോഗിച്ചിട്ടതുമെല്ലെന്നെടുക്കണം
അരച്ചുകനിയോടൊപ്പം മുരുട്ടിക്കൊണ്ടുണക്കുക
ത്രിദോഷജ്വരവുംപിന്നെ വിഷത്താലുള്ളതും പുനഃ
സന്നിപാതജ്വരങ്ങൾക്ക മനുപാനങ്ങളോത്തുടൻ
കൊടുത്താലൊഴിയുംരോഗമിതിനാലെന്നുനിശ്ചയം

ഡോലായന്ത്രപ്രയോഗവിധി.

ഡോലായന്ത്രംകഥിച്ചീടാമറിയാത്തതാക്കറിഞ്ഞിടാൻ
കഷായാദികളോമററു ദ്രവങ്ങളോപയങ്ങളോതഥാ
വിധിപോലെയൊഴിക്കേണം മൺകുടപാത്രയോളവും
ശുദ്ധിചെയ്തിടുവാനുള്ളോരൗഷധങ്ങൾശരിപ്പടി
തുണിയിൽകിഴികെട്ടീട്ടാ കുടത്തിനുള്ളിൽനിൽക്കുവാൻ
തക്കപോലെകുടത്തിൻെറ വക്കിന്മേൽ വടിവെക്കണം
വടിമേൽകിഴിബന്ധിച്ചോ തൂക്കിയൊള്ളകയ്യുകതിപോൽ
അതുപിന്നൊഅടുപ്പത്തു വച്ചുമന്ദാഗ്നികൊണ്ടുടൻ
പാകംചെയ്തിട്ടെടുക്കേണമാചാര്യന്മാർമതപ്പടി
ഇതിന്നുനാമംചൊല്ലുന്നു ഡോലായന്ത്രമതെന്നതു്.

ജ്വരങ്ങൾക്ക ഗുളികകൾ.

രസകർപ്പൂരംചാല്യവുംനന്നായ് ശുദ്ധിചെയ്തിട്ടെടുത്തുടൻ
ചുക്കുംതിപ്പലിയക്രാവും ലവംഗംകൊട്ടവുംപുനഃ
വാലുള്ളമുളകുംനല്ല മുളകുംസമമായുടൻ
ഇഞ്ചിനീരിലരച്ചിട്ടു കടലയ്ക്കാപ്രമാണമായ്
ഉരുട്ടിനിഴലിൽവെച്ചി ട്ടുണക്കിട്ടതെടുത്തുടൻ
വെച്ചുസൂക്ഷിച്ചുകൊണ്ടിട്ടു ജ്വരങ്ങൾക്കുകൊടുക്കുക.

ശീതജ്വരത്തിനു ജ്വരനാശഗുളിക.

അരിതാരമെടുത്തിട്ടു തുരിശും പാതി കൂട്ടുക
ഇതുകൾ ശുദ്ധി ചെയ്തിട്ടുവേണം കൂട്ടിയെടുക്കുവാൻ
പാവലിൻചാറു ചേർത്തിട്ടു മൂന്നുനാളരച്ചുടൻ
ഉഴുന്നോളമുരുട്ടീട്ടു നിഴലത്തുണക്കുക
ശീതജ്വരത്തിനൊന്നാൻപോടിഞ്ചിനീരിലരച്ചുടൻ
കൊടുത്താൽസങ്കടം തീർന്നു സുഖമായിഭവിച്ചിടും
നാളിലോരോനേരമല്ലാതിതു നൽകൊല്ലൊരിക്കലും
എന്നു ശാസ്ത്രം കുറിച്ചിട്ടുണ്ടതു നന്നായ് ധരിക്കണം.

മഹാജ്വരാങ്കുശം.

രസവും ഗന്ധകം നാഭിയിവകൾ ശുദ്ധി ചെയ്യണം
ഓരോ കഴഞ്ചെടുക്കേണം മുക്കഴഞ്ചുമ്മബീജവും
തിപ്പലിമുളകും ചുക്കും നന്നാലിതു കഴഞ്ചുതാൻ
എല്ലാമിച്ചെമ്പഴച്ചാററിൽ മൂന്നുയാമമരയ്ക്കണം
കുന്നിപ്രായമുരുട്ടീട്ടു നിഴലത്തങ്ങുണക്കുക
പിന്നെസ്സൂക്ഷിച്ചുവയ്ക്കേണം ഭദ്രമായ് ശുദ്ധഭാജനേ.
എടവിട്ടുവരുന്നോരു ജ്വരരോഗത്തിനൊക്കെയും
അനുപാനങ്ങളിൽ ചേർത്തു കൊടുത്താൽ ഗുണമാസ്സമം-

ബാലസഞ്ജീവിഗുളിക.

ചാല്യം വെൺകാരവും പിന്നെ ഗ്രാമ്പൂവുമയമോദകം
തിപ്പലീമുളകും ചുക്കുമെല്ലാം തുല്യമെടുത്തുടൻ
മൂന്നുയാമമരയ്ക്കേണം ചെറുനാരങ്ങനീരതിൽ
ഉഴുന്നോളമുരുട്ടീട്ടു നിഴലിൽവെച്ചുണക്കുക
നല്ലപാത്രത്തിലാക്കീട്ടു വെച്ചു രക്ഷിച്ചുകൊള്ളണം
കുട്ടികൾക്കുവരുന്നോരു ജ്വരബാധകൾ നീങ്ങുവാൻ
കരിന്തുളസിനീർതന്നിലൊരുമാത്രയരച്ചുടൻ
കൊടുത്താലതൊഴിഞ്ഞീടും ശമിക്കാതെയിരിക്കിലോ
രണ്ടുമാത്രകൊടുക്കേണമൊരുമിച്ചൊരുനേരമായ്
അപ്പോഴതുപൊറുത്തീടും പത്ഥ്യമായിട്ടിരുത്തുക
സന്നിപാതജ്വരങ്ങൾക്കു മുലപ്പാലിലരച്ചുടൻ
സേവിപ്പിച്ചാൽ ശമിച്ചീടുമതിനില്ലൊരു സംശയം

വലുതായുള്ളവക്കെല്ലാം ജലദോഷജാതത്തിനും
[illegible]ട്ടുപൊട്ടുപൊറ്റിലയുള്ളിൽ വെച്ചുടൻ
കെട്ടിച്ചുട്ടുഴിഞ്ഞിച്ചാൽ ശമിച്ചീടുമതപ്പൊഴേ
ചാല്യവും കാരവും ശുദ്ധിചെയ്തിട്ടല്ലാതെ കൂട്ടൊല്ലാ.

ഗോരോചനാദിഗുളിക.

ഗോരോചനം കുങ്കുമപ്പൂ കരയാമ്പൂവു കൊട്ടവും
ഏലത്തരിയവചാവും ശുദ്ധിയാക്കിയൊരഭ്രവും
രസസിന്ദൂരവും പിന്നെ പച്ചക്കർപ്പൂരവും പുനഃ
മൃടൻ[illegible]കസ്തൂരമെന്നുള്ളതെല്ലാം തുല്യമെടുത്തുടൻ
ചന്ദനത്തിൻ കഷായത്തിൽ നാലുയാമമരയ്ക്കണം
നിഴലത്തങ്ങുണക്കീട്ടങ്ങതിന്റെ പിന്നെയല്ലപോൽ
ലവങ്കപ്പൂ ജലം തന്നിൽ രണ്ടുയാമമരയ്ക്കണം
പിന്നെ മൂന്നാമതായിട്ടങ്ങിതുവേണ്ടതുപോലവേ
ചെമ്പകപ്പൂ കഷായത്തിൽ രണ്ടുയാമമരയ്ക്കണം
എന്നിട്ടു കുന്നിയോടൊപ്പം മുരുട്ടിക്കൊണ്ടുണക്കുക
പിന്നെ ചെപ്പിയിലാക്കീട്ടു വെച്ചു സൂക്ഷിച്ചുകൊള്ളണം
വാതശ്ലേഷ്മജ്വരങ്ങൾക്കും സന്നിപാതജാതത്തിനും
തൊണ്ടയിൽ കെട്ടിനിൽക്കുന്ന കഫത്തിന്നുമിതുത്തമം
ഒരുമാത്ര അരച്ചിട്ടു മുലപ്പാലിൽ കൊടുക്കുകിൽ
ക്രമംകൊണ്ടു ശമിച്ചീടുമതിനില്ലൊരു സംശയം.

വിരേചനത്തിന്നു ഗുളിക.

വെൺകാരം ചാല്യവും നന്നായ് ശുദ്ധിയാക്കിയെടുക്കണം
തിപ്പലി മുളകും ചുക്കും ഗ്രാമ്പൂവും രസഭസ്മവും
കഴഞ്ചോരോന്നെടുക്കേണം നിർവാളം ശുദ്ധിചെയ്തത്
കഴഞ്ചേഴെടുത്തിട്ടു പച്ചവെള്ളമൊഴിച്ചുടൻ
കൂട്ടി നന്നായരച്ചിട്ടു കുന്നിപ്രായമുരുട്ടണം
നിഴലത്തങ്ങുണക്കീട്ടു വെച്ചു സൂക്ഷിച്ചുകൊള്ളുക
വിരേചനം വേണ്ടുവോൾ ഒരുമാത്രയെടുത്തുടൻ
വാഴപ്പഴം നുറുക്കീട്ടങ്ങതിൽ വെച്ചു കൊടുക്കുക
തണുപ്പുള്ള ജലം സ്വല്പമിതിന്മീതേ കുടിക്കണം
എന്നാൽ വിരേചനം നന്നായുണ്ടാമിതതിയാകുകിൽ

ചൂടുള്ളവെള്ളമന്നേരം കുടിച്ചീടിൽശമിച്ചിടും
മോരുംകൂട്ടിഭുജിക്കേണം മുളകിൻ ചാറുകുടിക്കനാം
വിരേചനത്താലുണ്ടായ ദോഷംനീങ്ങുമിവററിനാൽ
സുഖവിരേചനഗുളിക.
നീർവാളക്കുരുവെൺകാരം നെല്ലിക്കാഗ്ഗന്ധകംരസം
ഇതുകംശുദ്ധിചെയ്തിട്ടു സമമായിട്ടെടുത്തുടൻ
കരിക്കിൻറെജലംചേർത്തിട്ടരച്ചിട്ടുകുരുന്നുപോൽ
കനിക്കുരുപ്രമാണത്തിൽ നല്ലപോലുരുട്ടുക
നിഴലത്തങ്ങുണക്കിട്ടു വെച്ചുസൂക്ഷിച്ചുകൊള്ളണം
മലംപോകാതിരിക്കുന്നോ ശെപ്പാവശ്യംകൊടുത്തിടാം
പ്രായഭേദംവിധിച്ചിട്ടങ്ങിതന്നായതുപൊപ്പവൻ
ആറുമാസംതികഞ്ഞുള്ള ശിശുക്കൾക്കാനാതുകലോ
ഒരുമാത്രമുലപ്പാലിലരച്ചങ്ങുകൊടുക്കണം
എന്നാൽവിരേചനംനാലുപ്രാവശ്യമുള്ളവാസ്സും
വയസ്സൊന്നുതുടങ്ങിട്ടഞ്ചാണ്ടോളംവരേക്കിടാം
രണ്ടുമാത്രകൊടുത്താലു മുണ്ടാകില്ലൊരുദോഷവും
വലുതായോർക്കതൻചേർത്തു മൂന്നുമാത്രകൊടുക്കണം
വിരേചനംശരിക്കായിടാ മിതിനാലെ കുന്നായാം
വിരേചനംകഴിഞ്ഞാൽ ചുട്ടുപുളുട്ടിഭുജിക്കണം
പത്ഥ്യമായിട്ടിരിക്കേണ്ണ മറ്റിനംകഴിവോളവും
ജ്വരബാധക്കിഞ്ചിനീററിൽ രണ്ടുമാത്രയരച്ചുടൻ
കൊടുത്താലതകന്നീടും പത്ഥ്യമായിട്ടിരിക്കണം.
മഹാദ്രാവമാത്ര.
കന്നാരസംകർപ്പൂരംമരിതാരം മനയോലയും
ഇവശുദ്ധിവരുത്തിട്ടുക്രാവുംചേർത്തുകൊള്ളുക
നാലുംത്തൂക്കം ഒന്നുപോലെടുത്തു മോരോന്നുംതുല്യമാകുക
കൊടക്കള്ളിയുടെപാലിൽ മൂന്നുയാമമരക്കുക
പിന്നെച്ചട്ടിയിൽവെച്ചിട്ടങ്ങുണക്കിട്ടുതടച്ചുടൻ
ഏഴുവട്ടം ശീലമൺചെയ്യേകണംകടെപ്പുടം
അതായാലതെടുത്തിട്ടു ശീലമുഴുവനുരഞ്ഞുടൻ
മരുന്നെല്ലാമെടുത്തിട്ടു കഴിയമ്മിയിലിട്ടുടൻ

കൊടിക്കള്ളിയുടെപാലിൽ വീണ്ടുംനന്നായരയ്ക്കണം
കയ്യുന്യനീററിലുംപിന്നെ ചെറുനാരങ്ങനീററിലും
കററുവാഴച്ചാറെടുത്താ യതിലുംക്രമമായുടൻ
ഓരോയാമമരച്ചിട്ടു കുന്നിപ്രായമുരുട്ടുക.
നിഴലിൽവെച്ചുണക്കിട്ടു വെച്ചുസൂക്ഷിച്ചുകൊള്ളണം
അശ്ശോരോഗത്തിനൊക്കയും ഓരോമാത്രയെടുത്തുടൻ
ഗുളത്തിൽചേർത്തുനല്കീടാം ദിവസംരണ്ടുനേരവും
നാല്പത്തൊന്നുദിനം മുട്ടാതിതു സേവിച്ചുകൊള്ളുകിൽ
കുത്തമൂലരോഗങ്ങളകന്നീടുമസംശയം.

ഗജകേസരി.

ഗന്ധകംപലമൊന്നെങ്കിൽതദ്ധ്വംരസവുംപുനഃ
ശുദ്ധിവരുത്തിട്ടു രണ്ടുംകൂട്ടിയെടുക്കവാൻ
പിന്നെയമ്മിയിലിട്ടിട്ടു ഒരുയാമമരയ്ക്കുക
മരുന്നെല്ലാമെടുത്തിട്ടു ഗുരുപാദംസ്മരിച്ചുടൻ
ചെമ്പുകൊണ്ടൊരുകുംഭത്തെ നിർമ്മിച്ചിട്ടതിൽവെച്ചുടൻ
താമ്രപത്രകംകൊണ്ടൊട്ടും ദോഷമില്ലാതെമൂടുക
പിന്നെനല്ലൊരുമൃൽഭാണ്ഡേ യുപ്പുപാതിചൊരിഞ്ഞതിൽ
വെയ്ക്കണംചെമ്പുകൊണ്ടുള്ള കുംഭമായതിൽ [വേണ്ടപോൽ
അതിന്മേലയുംനന്നായുപ്പുകൊണ്ടുനിറയ്ക്കണം
ചേരുന്നചട്ടികൊണ്ടിട്ടു പാത്രത്തിൻവായടയ്ക്കണം
ശീലമൺചെയ്തുഴവട്ടം ഗജാഖ്യംപുടമിട്ടിടാം
അതുകത്തിയവിഞ്ഞിട്ടു തീകെട്ടാലതെടുത്തുടൻ
ശീലമണ്ണുകളഞ്ഞിട്ടു മരുന്നെല്ലാമെടുക്കുക
വെററിലച്ചാറുചേർത്തിട്ടു നല്ലപോലെയരയ്ക്കുക
ചെറുതാക്കിയുരുട്ടീട്ടങ്ങൊരുപാത്രത്തിൽവെയ്ക്കണം
സഹിക്കാൻവഹിയാത്തുള്ള ശൂലരോഗത്തിനൊക്കയും
കുന്നിത്തൂക്കമെടുത്തിട്ടു രോഗികൾക്കുകൊടുത്തിടാം
സേവിച്ചാലുടനേതന്നെ മുളകുംചുക്കുതിപ്പലി
വയമ്പും കായവുംതുല്യം പൊടിയാക്കിയെടുത്തുടൻ
ഒൻപതിപ്പണത്തൂക്കം വെള്ളത്തിൽചേർത്തു നല്കുക

രോഗത്തിൻെറബലംപോലെ സേവിച്ചുകൊള്ളുക ബുദ്ധിമാൻ
തണ്ണിമത്തനിയുടെരസമൊരുനേരംകൊടുത്തിടാം
ഉഷ്ണമേറുന്നതുള്ളോരന്നപാനംകൊടുക്കണം
എന്നാലുംശൂലരോഗങ്ങളൊക്കെയുംശാന്തമായ്‌വരും

## മഹാജ്വരാങ്കുശം.

രസവുംഗന്ധകംചാല്യം മാക്കീരംമനയോലയും
അരിതാരംനല്ലതുത്ഥം വെൺകാരമിവയൊക്കെയും
പ്രത്യേകംശുദ്ധിചെയ്തിട്ടു കൂട്ടാമഭ്രകഭസ്മവും
താമ്രഭസ്മമതുംപിന്നെ ലോഹഭസ്മമുകാവിയും
നാഗദന്തിയുടെബീജം കാരിയത്തിൻെറഭസ്മവും
ഇവയെല്ലാംസമമാക്കി കുഴിയമ്മിയിലിട്ടുടൻ
ഏരുമിച്ചെമ്പഴച്ചാറും തുളസീപത്രതോയവും
കൊടുവേലിയുടെമൂലം മേത്തോന്നികഷായവും
വാളൻപുളിയുടെപത്ര മിടിച്ചുള്ളൊരുതോയവും
മേത്തോന്നിമുന്നുനാൾവീത മോരോന്നുംക്രമമാംവിധം
അരച്ചിട്ടുണക്കായിട്ടു നാക്കേണമതൊക്കെയും
മുൻപേചൊല്ലിയനീരെല്ലാം തുല്യമായിട്ടെടുത്തുടൻ
ഒന്നാക്കിയതെടുത്തിട്ടു ഒന്നുകൂടിയരക്കണം
കടലക്കാപ്രമാണത്തി ലുരുട്ടീടുകനല്ലപോൽ
നിഴലത്തങ്ങുണക്കീട്ടു വെച്ചുസൂക്ഷിച്ചുകൊള്ളുക
അഗ്നിമാന്ദ്യത്തിനിഞ്ചിച്ചാർത്തനിൽചേർത്തൊരുമാത്രയേ
സേവിപ്പിച്ചാലുടൻതന്നെ രുചിയുണ്ടാംദിനേദിനേ
ജ്വരങ്ങൾക്കുകൊടുത്തീടി ലിതുള്ളാദിത്യനെന്നപോൽ
അകറ്റീടുംശക്തിമത്താ മിതിൻമാഹാത്മ്യമോതിടാം
ശ്രീരാമൻസീതയെത്തേടി ട്ടാരണ്യത്തിൽനടന്നനാൾ
ഭാര്യയെക്കണ്ടുകിട്ടാഞ്ഞി ട്ടോരോവൈഷമ്യചിന്തയാൽ
സന്താപത്തീയിനാലുള്ളം വെന്തൊരാക്കാരണത്തിനാൽ
വൻപനാംരാമനുണ്ടായി സന്താപജ്വരമന്നഹോ
അതുപോക്കുവതിന്നായി മതിമാനാമഗസ്ത്യനും
രാമൻതൻസവിധത്തിങ്കൽശ്രീമാൻപ്രത്യക്ഷനായുടൻ
മഹാജ്വരാങ്കുശരസം മഹാസാരമിതുള്ളതാം

ഒരുനേരമശിച്ചാൽനിൻ ജ്വരബാധയകന്നുപോം
എന്നുചൊല്ലിമഹായോഗി മിന്നംചെപ്പുതുറന്നുടൻ
മരുന്നൊന്നെടുത്തിട്ടു കൊടുത്താനായതപ്പോഴേ
സേവിച്ചിതതിനാൽതീൎന്നു ധന്യൻരാമന്റെസങ്കടം
എന്നുള്ളൈതിഹ്യവുംമൂലഗ്രന്ഥത്തിൽകണ്ടതാകയാൽ
ഇവിടെച്ചൊല്ലിയെന്നുള്ളതറിയേണംമഹാജനം.

അതിസാരത്തിന്ന്.

ജാതിക്കാകരയാമ്പൂവുംജാതിപത്രികൊട്ടവും
ഇലവിൻപശമായാകുംപ്പൂവഴത്തിന്റെമാന്തിയും
വിടയംനല്ലോരേലക്കാ യിവതുല്യമെടുത്തുടൻ
ജലംചേൎത്തരച്ചിട്ടു അതുവാങ്ങിയെടുക്കണം
മാതളക്കായ്തന്നുള്ളിൽ ചെലുത്തണമതൊക്കെയും
പിന്നെശ്ശീലപൊതിഞ്ഞിട്ടു മണ്ണുതേച്ചിട്ടതിന്നുമേൽ
ചാണകംകൊണ്ടുനിൎമ്മിച്ച വറളിയതുകൊണ്ടടുക്കുക
തീകൊടുത്തുകത്തിച്ചിട്ടാറിമെല്ലെയെടുത്തുടൻ
ശീലമണ്ണുകളഞ്ഞിട്ടു നല്ലപോലെയരയ്ക്കണം
ചൂൎണ്ണപ്രായമാക്കീട്ടു തൈരിൽചേൎത്തുകൊടുക്കുകിൽ
അൎശസ്സുമൂലമായുള്ള സങ്കടങ്ങളശേഷവും
ക്രമംകൊണ്ടുശമിച്ചീടു മതിനില്ലൊരുസംശയം.

കാലാഗ്നി.

നീൎവാളക്കുരുവുംപിന്നെ വെങ്കാരംമനയോലയും
അരിതാരവുമോരോന്നും ശരിയായ്ശുദ്ധിചെയ്തുടൻ
രസഭസ്മംകന്മദവും ഇന്തുപ്പുംകടുകുംപുനഃ
പെരുങ്കായംതിപ്പലിയും കരിഞ്ജീരകവുംസമം
എലുമിച്ചമ്പഴച്ചാറിൽ രണ്ടുയാമമരയ്ക്കണം
മുളകോളമുരുട്ടീട്ടങ്ങൊരുമാത്രയെടുത്തുടൻ
ചുക്കിട്ടുവെന്തവെള്ളത്തിലരച്ചിട്ടുകൊടുക്കുകിൽ
അത്തലുണ്ടാക്കിടുന്നോരുശക്തിയേറുംജ്വരങ്ങളുംപോം.

# രണ്ടാം ഭാഗം.

---

## ശുദ്ധിചെയ്യേണ്ടുന്നതിനുള്ള വിധികൾ

### ചായില്യശുദ്ധി.

ചായില്യംകട്ടിയായ്വാങ്ങിട്ടൊരുനാഴിതേനിൽവയ്ക്കുക
മുലപ്പാലിലുമവ്വണ്ണം ചെയ്തുകൊണ്ടതെടുത്തുടൻ
ചട്ടിതന്നുള്ളിൽവെച്ചിട്ടങ്ങടുപ്പിന്മേൽകരേറുക
പിന്നെത്തീയിട്ടുകത്തക്കാമുമ്മത്തുംപൂവുപോലവെ
കുപ്പമേനിയുടേനീരും ചെറുനാരങ്ങനീരതും
മുലപ്പാലുമിതെല്ലാമേ തുല്യമായിട്ടെടുക്കണം
അടുപ്പിന്മേലിരിക്കുന്ന ചായില്യംപുകയായതിൽ
തുള്ളിത്തുള്ളികളായിട്ടങ്ങൊരുയാമമൊഴിക്കണം
ഈപ്രകാരംചെയ്തെടുത്താൽ ചാല്യംശുദ്ധിഭവിച്ചിടും
ഇതിന്നപരചൊല്ലുന്നു ചാല്യംകെട്ടെന്നശാസ്ത്രവും.

### ഗൌരിപാഷാണശുദ്ധി.

പശുവിന്റെനറുമ്പാലോ മുളകിന്റെകഷായമോ
ചാണകത്തെപ്പിഴിഞ്ഞിട്ടങ്ങുണ്ടാകുന്നൊരുവാരിയോ
ഒഴിക്കക്കൊന്നിവകയിൽ മൺപാത്രേവേണ്ടുവോളവും
പിന്നീടുഗൌരിപാഷാണം തുണിയിൽകെട്ടിനല്പപോൽ
ഡോളായന്ത്രംപ്രയോഗിച്ചിട്ടുമെല്ലെയെടുത്തുടൻ
കഴകിശുദ്ധിചെയ്തിട്ടു പിന്നെയുംകിഴികെട്ടുക
പിന്നെപ്പന്നിയുടെപാലിലിട്ടുവേവിച്ചുകൊള്ളുക
അപ്പോൾശുദ്ധിഭവിച്ചീടുമില്ലസംശയമേതുമെ
അതുകിട്ടുവതിനായിപ്രയാസംപാരമെങ്കിലോ
അതിനുള്ളൊരുപായംപണ്ടരുളിച്ചെയ്തുദേശികൻ
അരിക്കാടിയിലുംപിന്നെ ചെറുനാരങ്ങനീരിലും
ചുണ്ണാമ്പിട്ടുകലക്കീട്ടങ്ങുണ്ടാകുന്നൊരുനീരിലും
യാമമോരോന്നുവേവിച്ചാൽപാഷാണംശുദ്ധമായ്വരും
വെള്ളപ്പാഷാണവുംശുദ്ധി ചെയ്തിടാമിതുപോലവെ.

## വെള്ളപ്പാഷാണശുദ്ധിക്രമം.

വെളുപ്പായുള്ളപാഷാണം നന്നായ് ശുദ്ധികരിക്കുവാൻ
നരമൂത്രത്തിലും പിന്നെപ്പശുമൂത്രത്തിലും തഥാ
ഡോലായന്ത്രപ്രയോഗത്താലൊരുയാമം പചിക്കണം
വെള്ളപ്പാഷാണമെന്നുള്ളതതുനേരം ശുദ്ധമായ്വരും

## രസകർപ്പൂരശുദ്ധി.

രസകർപ്പൂരമെടുത്തിട്ടു തുണിയിൽകെട്ടിനല്ലപോൽ
കുന്നിവെറ്റിലയുംനല്ലമുളകും തുല്യമായുടൻ
കഷായംവച്ചതിങ്കൽ കിഴിമൂന്നുദിനംവരെ
വെച്ചിട്ടത്താൽശുദ്ധമാകും രസകർപ്പൂരഭേഷജം.

## സൗവീരശുദ്ധി.

കരിക്കിൻജലംനല്ലമൺകുടത്തിലൊഴിക്കണം
കർപ്പൂരവുംപൊടിച്ചിട്ടു കലക്കിടുകനല്ലപോൽ
സൗവീരംതുണിയിൽകെട്ടി ഡോലായന്ത്രേ പചിക്കണം
എന്നാൽസൗവീരമെന്നുള്ളതതിശുദ്ധമതായ്വരും.

## വത്സനാഭശുദ്ധി.

വത്സനാഭംചതച്ചിട്ടുഗോമൂത്രത്തിങ്കൽമൂന്നാൾ
ഇട്ടുപിന്നീടെടുത്തിട്ടാട്ടിൻമൂത്രത്തിലുംപുനഃ
മൂന്നാളിട്ടെടുത്തെന്നാൽ ശുദ്ധമാംവത്സനാഭവും.

## മനയോലശുദ്ധി.

മനയോലയരിക്കാടിതന്നിലിട്ടൊരുവാസരം
കഴിഞ്ഞിട്ടെടുത്തിട്ടാട്ടിൻ മൂത്രത്തിലങ്ങാദരാൽ
ഡോലായന്ത്രംപ്രയോഗിച്ചാൽ ശുദ്ധമാംമനയോലയും.

## അരിതാരശുദ്ധി.

അരിതാരംനുറുക്കീട്ടങ്ങൊരുചട്ടിയിലിട്ടുടൻ
ശരിയായിട്ടടയ്ക്കേണമൊരുചേരുന്നചട്ടിയാൽ
ശീലമൺചെയ്യണക്കീട്ടുമേലേവച്ചുള്ളചട്ടിമേൽ
ചാരംമൂന്നുള്ളയ്ക്കേണംചെറുതായിട്ടുവൃത്തിയായ്
പിന്നെത്തീയിട്ടുകത്തിച്ചു കനലിൻമീതെവയ്ക്കണം.
കുറേക്കഴിഞ്ഞിട്ടുനേരം കറുത്തപുകനീട്ടും
അന്നേരംതാലവൃന്തത്താൽ പതുക്കെയഥവീശണം

[illegible]ം പൂവപ്പനീർമ്മായ് പുകവന്നതുടങ്ങിടും
[illegible]ന്തിയിനിറക്കിട്ടങ്ങാറുവോളമിരിക്കുക
[illegible]ന്നുസ്ത്രീകളഞ്ഞിട്ടങ്ങെടുത്താൽശുദ്ധമാണത്.

### നീർവാളശുദ്ധിക്രമം.

[illegible]ച്ചാണകംതന്നിൽ ഉണക്കൽകാടിചേർത്തുടൻ
[illegible]ക്കിട്ടതിൽനീർവാളക്കുരുവേവിച്ചുകൊള്ളണം
[illegible]പിന്നൊത്തൊണ്ടുകളഞ്ഞിട്ടുപരിപ്പിന്നുള്ളിലേമുള്ള
[illegible]ത്തുകളഞ്ഞിട്ടുമോരിലുംകാടിതന്നിലും
[illegible]മിച്ചെമ്പഴച്ചാറുതന്നിലുംവെന്തെടുക്കുക
എന്നാൽശുദ്ധിഭവിച്ചിടും നീർവാളക്കുരുനിശ്ചയം.

### ഇരിമ്പുശുദ്ധി.

പൊടിച്ചുപൊടിയാക്കീട്ടു ചെറുനാരങ്ങനീരതിൽ
ഒരുവാസരമിട്ടിട്ടു നീർകളഞ്ഞതെടുക്കണം
ഇരിമ്പുചട്ടിയിൽപിന്നീടായതിട്ടിട്ടുകാദരാൽ
എണ്ണചേർത്തിട്ടുവയ്ക്കേണമൊരുനാൾകഴിവോളവും
പിറ്റേന്നാളതടുപ്പത്തുവെച്ചിട്ടഗ്നിയെരിക്കണം
നല്ലപോലെണ്ണകായുമ്പോളെണ്ണയ്ക്കഗ്നിപിടിച്ചിടും
അതിനെക്കമ്പികൊണ്ടിട്ടങ്ങിളക്കീടുകനല്ലപോൽ
എണ്ണകത്തിശ്ശമിക്കുമ്പോൾ വാങ്ങിവെയ്ക്കുകചട്ടിയെ
ആറിപ്പൊടികളെയെല്ലാം കാടിയിൽകഴുകീടുക
കരിവേലംപട്ടയിട്ടുകഷായംവെന്തെടുത്തതിൽ
തിരുമ്മിയുഴക്കിപ്പിന്നെക്കാടികൊണ്ടുമതേവിധം
ചെയ്തെടുത്താലിരുമ്പിന്റെ കളങ്കംതീർന്നുശുദ്ധമാം.

### കാന്തശുദ്ധി

കാന്തംവേണ്ടതുവാങ്ങീട്ടങ്ങരിക്കാടിയിലുംപുനഃ
പുളിച്ചമോരിലുംപിന്നെ ചെറുനാരങ്ങനീരിലും
ക്രമത്തിലോരോതവണവേവിച്ചിട്ടതെടുക്കണം
പിന്നെച്ചാണകനീർതന്നിലേഴുവട്ടമൊരേവിധം
കാച്ചിമുക്കിയെടുത്തെന്നാൽ കാന്തംപരമശുദ്ധമാം.

### അഭ്രകശുദ്ധി.

അഭ്രകംതീയിൽവെച്ചിട്ടു പഴുപ്പിച്ചതെടുത്തുടൻ

പാലിലിട്ടെടുക്കേണം ഏഴുപ്രാവശ്യമിങ്ങനെ
പിന്നെക്കാടിയിലിട്ടിട്ടേഴുവട്ടമതൊരേവിധം
തീയ്യുകത്തിച്ചിട്ടുനാകി ലഘുശുദ്ധിഭവിച്ചിടും.

### നാകശുദ്ധി.

കൽചുണ്ണാമ്പുപൊടിച്ചിട്ടു മൺപാത്രത്തിങ്കലിട്ടുടൻ
എലുമിച്ചമ്പഴച്ചാറും നരമൂത്രവുമൊപ്പമായ്
ചേർത്തുവച്ചിട്ടുപിന്നീടു നാകംമൂശയിൽവയ്ക്കണം
ആട്ടിൻറനെയ്യൊഴിച്ചിട്ടു കനൽമേൽവച്ചുരുക്കുക
ഉരുകിത്തെളിയുന്നേരം മുൻചൊന്നതിലൊഴിച്ചിടാം
ഇപ്രകാരംപത്തുവട്ടം ചെയ്തെടുത്താൽശുചിപ്പെടും
നാകംമറെറാരുമാർഗ്ഗത്തിൽ ശുദ്ധിയാക്കിയെടുത്തിടാം
ആയത്തുംനല്ലതാണെന്നുള്ളതിനാലതുമോതിടാം
നാകംവേണ്ടതെടുത്തിട്ടുമൂശതന്നുള്ളിലിട്ടഥ
ഉലയിൽചേർത്തുവച്ചിട്ടു കരിയിട്ടൂതുകാരാൽ
ഉരുകിത്തെളിയുന്നേരം മൂശസൂക്ഷിച്ചെടുത്തുടൻ
മന്ദമായിട്ടൊഴിക്കേണമിരുപ്പുസ്സുളളൊരെണ്ണയിൽ
ഇരുപത്തൊന്നുപ്രാവശ്യമിതുപോൽചെയ്തുകൊള്ളുകിൽ
ശുദ്ധമായ്വന്നിടുംനാകമിതുഗോപ്യമതെത്രയും.

### വെള്ളത്തീയശുദ്ധി.

ഇരുപ്പതന്നെണ്ണയിലോ വെളിച്ചെണ്ണയതിങ്കലോ
നവസാരംപൊടിച്ചുള്ള പൊടിയെചേർത്തുകൊണ്ടതിൽ
വെള്ളത്തീയമുരുക്കീട്ടേഴുവട്ടമൊഴിക്കണം
എന്നാൽശുദ്ധിഭവിച്ചിടും വെള്ളത്തീയമസംശയം
മുൻചൊന്നനാകവുംശുദ്ധി ചെയ്തിടാമിതുപോലവേ.

### കരുത്തീയശുദ്ധി.

പിരണ്ടവേരരച്ചിട്ടു ആട്ടിൻമൂത്രത്തിൽനല്ലപോൽ
കലക്കീട്ടെണ്ണചേർത്തുംകൊണ്ടിളക്കീട്ടതിലേക്കുടൻ
കരുത്തീയമുരുക്കീട്ടു പത്തുവട്ടമൊഴിക്കണം
എന്നാൽകരുത്തതാമീയ്യം ശുദ്ധമായ്ത്തീർന്നിടുംദ്രുതം.

### സ്വർണ്ണവും വെള്ളിയുംശുദ്ധി.

സ്വർണ്ണവുംവെള്ളിയുംശുദ്ധി ചെയ്വാനുള്ളതുചൊല്ലിടാം

ഗോമൂത്രംതന്നിലുംനല്ല മോരിലുംകാടിതന്നിലും
ലസ്ഥമിട്ടുവച്ചോരു കഷായത്തിങ്കലുംതഥാ
പൊന്നമോവെള്ളിയോവേണ്ടതെടുത്തിട്ടങ്ങുരുക്കുക
ൻപറഞ്ഞുള്ളനീരിങ്ക ലെല്ലാംമുൻമുറപോലവേ
ഓരോനീരിങ്കലേഴേഴുപ്രാവശ്യമിതൊഴിക്കണം
എന്നാൽസ്വർണ്ണമെന്നല്ല വെള്ളിയുംശുദ്ധമായ്വരും.

ചെമ്പുശുദ്ധി.

ചെമ്പുകാച്ചിത്തുകയ്ക്കേണ മെരുമച്ചാണകത്തില്
വാളൻപുളിയുടെപത്ര മിടിച്ചുള്ളരസത്തിലും
കറുവാഴച്ചാററിലുംനല്ല ചെറുനാരങ്ങനീരിലും
ഏഴുവട്ടമൊഴിയ്ക്കേണ മോരോന്നിൽശരിയായുടൻ
എന്നാൽശുദ്ധിഭവിച്ചീടും ചെമ്പിനെന്നതുനിർണ്ണയം.

പവിഴശുദ്ധി.

പവിഴത്തെയെടുത്തിട്ടു ശീലയിൽകിഴികെട്ടുക
മൺപാത്രേ പശുവിൻമോരു മൊഴിച്ചാക്കിഴിയിട്ടുടൻ
അടുപ്പിൻമേൽപാത്രമങ്ങു വച്ചിട്ടഗ്നിയെരിക്കുക
നാലുയാമംകഴിഞ്ഞിട്ടങ്ങെടുത്താൽശുദ്ധിവന്നിടും.

ശിലാസത്തുശുദ്ധി.

ശിലാസത്തുനുറുക്കിട്ടു നാരങ്ങാനീരിലിട്ടുടൻ
തിളപ്പിച്ചെടുത്തിട്ടു കഴുകിശ്ശുചിയാക്കിയാൽ
ശുദ്ധിയാകുമതില്ലെങ്കിൽ മറ്റുമാർഗ്ഗംപറഞ്ഞിടാം
ആട്ടിന്റെപാലൊഴിച്ചിട്ടു ഡോലായന്ത്രംനടത്തിയാൽ
ശുദ്ധിവന്നീടുമന്നേരം ശിലാസത്തെന്നുനിർണ്ണയം

സ്ഫടികക്കാരശുദ്ധി.

ശുദ്ധിചെയ്തീടുവാൻവേണ്ടസ്ഫടികക്കാരമെടുത്തുടൻ
തുണിയിൽകെട്ടിനന്നായി ട്ടെരുമച്ചാണകത്തിനാൽ
മൂടിവെച്ചൊരുനാലഞ്ചെന്നാ ലാദരമോടെടുത്തുടൻ
കഴുകിശ്ശുചിയാക്കീടിൽ ശുദ്ധമായെന്നുനിർണ്ണയം.

തുരിശുശുദ്ധി.

തുരിശുശുദ്ധിഭവിച്ചീടാൻ തൈരുചേർത്തരച്ചുടൻ
അടയാക്കിപ്പുരത്തിട്ടു നല്ലചട്ടിയിൽവയ്ക്കുക

അടച്ചേററിതീയുമിട്ട ങ്ങിളക്കിട്ടുകനല്ലപോൽ
കുറേനേരമിളക്കമ്പോൾ പൊടിയായിട്ടുകണ്ടിടും
അപ്പോൾവാങ്ങിഇറക്കിട്ട സൂക്ഷിക്കാംശുദ്ധഭാജനേ.

വെൺകാരം ശുദ്ധി.

വെൺകാരത്തെപ്പൊരിച്ചിട്ടുനാഴൂരിനീരിൽവേണമപോ-
[ൽ
അരച്ചുണക്കിഎന്നാകിൽ വെൺകാരംശുദ്ധിവന്നിടും.

രസശുദ്ധി.

വിഷവുംമലവുംതീയുംമൂന്നുദോഷംരസത്തിന്
ഉള്ളകാംതീരത്തീടിൽ സൂതംപീയൂഷതുല്യമാം
വിഷംശമിക്കുവാനായി കൊടുവേലിപിഴിഞ്ഞതിൽ
മലദോഷംശമിച്ചീടാൻ കറുവാഴരസത്തിലും
അഗ്നിദോഷംശമിച്ചീടാൻ ത്രിഫലാസ്വരസനീരിലും
ഓരോയാമമരയ്ക്കേണ മേഴുവട്ടംരസത്തിനെ
പിന്നെക്കാടിയിലിട്ടല്പം ചൂടാക്കിക്കാടിയുററുക
എന്നാൽദോഷങ്ങൾനീങ്ങിട്ടു മെന്നതിനില്ലസംശയം

ഗന്ധകശുദ്ധി.

മണ്ണാത്രേപശുവിൻപാലു വേണ്ടുവോളമൊഴിക്കണം
ശീലകൊണ്ടിട്ടുവായ്ക്കെട്ടി ട്ടതിൽഗന്ധകമിട്ടുടൻ
പാത്രംമററൊന്നുകൊണ്ടിട്ടു അടച്ചുമൂടുകനല്ലപോൽ
ശീലമൺചെയ്തുനന്നായി ഭൂമിക്കുസമമായഹോ
കുഴിച്ചുവെച്ചുകൊണ്ടിട്ടുചട്ടിമേൽതീയെരിക്കുക
അപ്പോളുരുകിവീണിട്ടുഗന്ധകംവെച്ചതൊക്കെയും
അതുസംശുദ്ധമായെന്നു ചൊല്ലുന്നിതുമനീഷികൾ

(ഗന്ധകം ഉരുക്കി പശുവിൻനെയ്യിലൊഴിച്ചാലും ശുദ്ധിയാകും)

ഉമ്മത്തിൻകുരുശുദ്ധി.

ഉമ്മത്തിന്നരിവെള്ളത്തി ലൊരുയാമമതിട്ടിഹ
എടുത്താൽശുദ്ധിവന്നിട്ടു മെന്നതിനില്ലസംശയം

ചേരിൻകുരുശുദ്ധി.

ചേരിൻകുരുമുഖംവെട്ടിച്ചാണകച്ചാററിലിട്ടുടൻ

ന്നാറംവെച്ചുസൂക്ഷിച്ചു നാലാംനാളതെടുക്കുക
പിച്ചവെള്ളമൊഴിച്ചിട്ടു കഴുകി ശുചിയാക്കണം
മീണ്ടുംകരിക്കിൻനീർകൊണ്ടും നല്ലപോൽകഴുകീടുക
എന്നാൽശുദ്ധിഭവിച്ചീടുംചേരിൻെറകുരുനിർണ്ണയം.

കാഞ്ഞിരക്കുരുശുദ്ധി.

കാഞ്ഞിരത്തിൻപഴത്തിൻെറ കുരുമാത്രമെടുക്കുക
നെല്ലിൽവച്ചു പഴുത്തിട്ടു തൊലിയെല്ലാംകളഞ്ഞുടൻ
പിളർന്നുമുളയുംനീക്കി ചെറുതായിട്ടരിഞ്ഞുടൻ
ചെറുചീരയുടെനീരിലൊരുയാമംശരിക്കിടാം
തെററാമ്പരൽകഷായത്തിൽ പിന്നെവേവിച്ചുകൊള്ളുക
എന്നാൽശുദ്ധിഭവിച്ചീടു മെന്നതിന്നില്ലസംശയം.

---

# മൂന്നാം ഭാഗം.

---

## ചൂർണ്ണനിർമ്മാണനിർണ്ണയം.

### ഇഞ്ചിചൂർണ്ണം.

ഇഞ്ചിനന്നായ്ത്തോൽകളഞ്ഞു വെള്ളത്തിൽ ശുചിയാ [ക്കണം
പിന്നിടത്തുളവാർത്തിട്ടു പലംപത്തതെടുക്കുക
ചെറുതാക്കിനുറുക്കിട്ടു വറുക്കാംനെയ്യൊഴിച്ചുടൻ
ചുവക്കുമ്പോളെടുത്തിട്ടു നന്നായിട്ടരയ്ക്കണം
ചുക്കുംതിപ്പലിയുംനല്ലമുളകുംമുന്തിരിപ്പഴം
ജാതിക്കാതിപ്പലീമൂലംലവംഗംജീരകംപുനഃ
അശ്വഗന്ധംകുറാശാണി ഗ്രാമ്പുവുമയമോദകം
കൊത്തമല്ലിയുമേലത്തി നാരിയുംകശ്ശുകശാതവാ
യഷ്ടിവാൽമുളകുംപത്രാ കാൽപലംവീതമായുടൻ
വറുത്തിടുകയോരോന്നും പൊടിക്കാംപിന്നെയൊക്കെയും
കൽക്കണ്ടംപൊടിയാക്കീട്ടു കൂട്ടാംപത്തുപലത്തോളം

രണ്ടുംക്കൂട്ടിയരച്ചിട്ടു യോജിക്കുമ്പോളതിൽപുനഃ
ഇഞ്ചിതൻപെ ടിയിട്ടിട്ടു വിരണ്ടുംനായരയ്ക്കുക
എല്ലാംയോജിച്ചിട്ടുനേരം വാങ്ങിപ്പാത്രത്തിലാക്കണം
മുക്കഴഞ്ചുദിനംതോറും രണ്ടുനേരംകൊടുക്കകിൽ
മേഹനക്ഷയവുംപിന്നെ വമ്യുവുംശമനംവരും.

ജാതീഫലാദിചൂൎണ്ണം.

ജാതിക്കാകരയാമ്പൂവും ജാതിപത്തിരിജീരകം
അക്രാവുമിലവർങ്ങത്തോൽ തിപ്പലീനല്ലകൊട്ടവും
ത്രിഫലത്തോൽവാൾമുളകും കൊത്തമല്ലിയുമേലവും
വിഴാലരിയത്തുംമാഞ്ചി പെരുംജീരകവുംപുനഃ
പ്രത്യേകമായെടുക്കേണം കാൽപലംവീതമൊക്കെയും
പലംരണ്ടരക്കൂട്ടേണം നല്ലതാലീസപത്രവും
എല്ലാംവേറേവറുത്തിട്ടു പൊടിയാക്കിയെടുക്കുക
കൽക്കണ്ടവുംപൊടിച്ചിട്ടു കൂട്ടാമഞ്ചുപലത്തൊളം
ഇതുസേവിച്ചുകൊള്ളട്ടെ ദിവസംരണ്ടുനേരവും
എന്നാൽശമിച്ചുപോം കാസംശ്വാസവുംപിത്തവാ ദ
[ന്ധവും
ക്ഷയരോഗിക്കതടവിക്കം ജ്വരത്തിന്നുമിതേകിടാം
ഗ്രഹണിക്കാക്കുമെന്നല്ല ദാഹരോഗിജനത്തിനാം
കൊടുത്തീടിൽശമിച്ചിട്ടു മുടനെന്നതുനിണ്ണയം.

കക്കടചൂൎണ്ണം.

ജാതിയ്ക്കാഫലവർങ്ങത്തിൻ പത്രവുംജീരകംപുനഃ
പെരുങ്കായംനാഗപുഷ്പം കരിഞ്ജീരകവുംതഥാ
താലീസപത്രവുംചുക്കും തിപ്പലീമുളകുംപുനഃ
ഏലത്തരിവെളുത്തുള്ളി നവസാരംവിഴാലരി
ഇന്തുപ്പുവെടിയുപ്പുംനൽ വിളയുപ്പുംകറുത്തതും
കറിയുപ്പുംചവൽക്കാരംഗ്രാമ്പൂവുമയമോദകം
ഇവയോരോകഴഞ്ചായിട്ടുണക്കിട്ടുപൊടിക്കണം
കഴിയമ്മിയിലിട്ടിട്ടുപിരണ്ടച്ചാറിലുംപുനഃ
കൊടുവേലിക്കഷായത്തിൽപേക്കുമ്മട്ടിരസത്തിലും
വേലിപ്പരുത്തിച്ചാർമെത്തുമരയ്ക്കാംനാലുനാഴിക

അതുവാങ്ങിയെടുത്തിട്ടുൾവച്ചുകൊള്ളുകപിന്നെയും
മുട്ടയ്ക്കുമാറിനിൽക്കുന്നൊരുകൃഷ്ണകർക്കടമൊന്നിനെ
ദുഷ്ടനീക്കിയതിന്നുള്ളിൽമരുന്നെല്ലാംനിറയ്ക്കുക
മുറിചേർത്തിട്ടുനൂൽകൊണ്ടുകുത്തിക്കെട്ടുകനല്ലപോൽ
അതിന്നെപ്പുടമിട്ടീടാനുപായമുരചെയ്തീടാം
ണ്ടുചട്ടിയുടെയുള്ളിൽഅരപ്പാൻചൊന്നചാറുകൾ
തേച്ചുനന്നായുഴക്കിട്ടു കാലേ സൂക്ഷിച്ചുകൊള്ളണം
ചട്ടിയൊന്നിൽകർക്കടത്തെ വെച്ചതിൻമീതെചേർവാൻ
പ്പുമേനിസ്വരംനല്ല കയ്യുണ്ണ്യച്ചാറരിച്ചതും
ഗോമൂത്രവുമരിച്ചിട്ടുവേണമിരണ്ടിടങ്ങഴി
ഇതുകൾചേർത്തടയ്ക്കണംമറേച്ചട്ടിയെടുത്തുടൻ
ശീലമൺചെയ്തുപ്പുറാട്ടുകത്തുള്ളമരുന്നുകൾ
തിളച്ചുപൊങ്ങിപ്പോകാത്തവിധത്തിൽവിറകിട്ടുടൻ
തികത്തിക്കുകസൂക്ഷിച്ചു നീരെല്ലാംവററിടുംവരെ
പിന്നെവാങ്ങിയിറക്കീട്ടു ആറുവോളമിരിക്കണം
ശീലമണ്ണുകളഞ്ഞിട്ടു ചട്ടിമെല്ലെത്തുറന്നുടൻ
കർക്കടത്തിന്നെല്ലുനീക്കി ശേഷംനന്നായുരുക്കണം
പൊടിച്ചുകുപ്പിതന്നുള്ളിൽ വെച്ചുസൂക്ഷിച്ചുകൊള്ളണം
അനുപാനങ്ങളിൽചേർത്തു കൊടുക്കായുക്തിപോലവെ
വാതംമഹോദരംഗുല്മം ശ്വിത്രരോഗമതെന്നതും
വയററിൽകട്ടിയായിട്ടു കെട്ടിനില്പൊരുവായുവും
പെട്ടെന്നോടിയൊളിച്ചിടും തക്കംവേണ്ടതിനൊട്ടുമേ
നെയ്യുംതൈലംമോരുമൊക്കെ ഭോജനത്തിനുകൂട്ടിടാം
മരക്കറിയുപേക്ഷിക്ക മത്സ്യവുംപുനരങ്ങിനെ
ഇപ്രകാരംകഴിച്ചീടിൽ രോഗശാന്തിഭവിച്ചിടും.

ഭൈരവചൂർണ്ണം.

മുത്തപ്പൊരുകഴഞ്ചെങ്കിൽ ജീരകംരണ്ടുഭാഗവും
അയമോദകവുംമൂന്നു ചുക്കുനാലുകഴഞ്ചതാം
കടുക്കാത്തോൽവിശേതിയും കൂട്ടിയൊന്നായ്പൊടിച്ചുടൻ
കൽക്കണ്ടംപൊടിയാക്കീട്ടു നാല്പതവൊടുകൂട്ടുക
രണ്ടുംകൂടിയരച്ചിട്ടു യോജിച്ചാൽശുദ്ധഭാജനേ

വെച്ചുസൂക്ഷിച്ചുകൊണ്ടിട്ടു രണ്ടുനേരംദിനംപ്രതി
കൊടുത്താലഗ്നിമാന്ദ്യംപോം ശോധനയ്ക്കുമിതുത്തമം
ഗുന്മംനെഞ്ചെരിവെന്നുള്ള തെല്ലാംശാന്തമതാസ്സുതം.

ജംബുകചൂൎണ്ണം.

ഇന്തുപ്പുംനൽ മുളകും തിപ്പലിജീരകംതഥാ
ഇവയോരോപലംവീതം പൊടിയാക്കിയെടുക്കണം
കറിവേപ്പിലകൊണ്ടുള്ള പൊടിക്കൂട്ടുകരപ്പലം
പെരിങ്കായംപൊരിച്ചിട്ടു ണ്ടരയ്ക്കാൽപലവുംപുനഃ
കൂട്ടിമേളിച്ചുവെച്ചിട്ടു ശാണമാത്രമെടുത്തുടൻ
നെയ്യുംകൂട്ടിഭുജിക്കേണമന്നത്തിൽകൂട്ടിനിത്യവും
വായുവുംഗുന്മവുംതീരുംജംബുകംചൂൎണ്ണമുത്തമം.

രാജലവണചൂൎണ്ണം.

വെടിയുപ്പുംവിളയുപ്പുംനൽ കല്ലുപ്പുംകാന്തവുംപുനഃ
പെരുങ്കായവുമെല്ലാമേ പന്ത്രണ്ടീതുകഴഞ്ചുകം
നൊരപ്പൂച്ചിൻപാലിൽ ഇട്ടുവററിച്ചുപിന്നെയും
വറുത്തുലത്തിവാങ്ങീട്ടു പൊടിയാക്കിയെടുക്കുക
ചൂടുവെള്ളത്തിലിട്ടിട്ടു മാത്രയോൎത്തുകൊടുക്കുക
ശൂലഗുന്മംവായുവെന്നുള്ളവതീരെശ്ശമിച്ചിടും
അജീൎണ്ണങ്ങൾക്കുമീചൂൎണ്ണം കൊടുത്താൽശാന്തിവന്നിടും
കാന്തംശുദ്ധിവരുത്തീട്ടു വേണംകൂട്ടുവതിന്നിതിൽ.

ഇഞ്ചിചൂൎണ്ണം.

ഇഞ്ചിമണ്ണുകളഞ്ഞിട്ടു തൊലിനീക്കിയരിഞ്ഞുടൻ
മുപ്പത്താറുകഴഞ്ചോളം ശരിയാക്കിയെടുക്കുക
കഴഞ്ചൊൻപതുകൂട്ടേണം ജീരകംനല്ലതായതിൽ
ഇതുകൾചെറുനാരങ്ങാ നീരൊഴിച്ചിട്ടുവെയ്ക്കുക
പിന്നൊന്നനായുണക്കീട്ടു കയ്യുണ്യച്ചാറിലുംപുനഃ
പുളിയാരിലനീർചേൎത്തും കരുമ്പിൻനീരിലുംതഥാ
ഉണക്കിക്കൊണ്ടുഗ്രാംപൂവു പലാൎദ്ധംചേൎത്തുപിന്നെയും
കാൽപ്പലംമുളകുംകൂട്ടി എല്ലാംനന്നായ്പ്പൊടിച്ചുടൻ
കൽക്കണ്ടംപത്തുവിൻനെയ്യും കൂട്ടിലേഹ്യസ്വഭാവമായ്
താന്നിക്കയപ്രമാണത്തിൽ സേവിക്കാംരണ്ടുനേരവും

പുളിവേക്കൽഗുന്മരോഗം ശമിപ്പാനേററമുത്തമം
അരോചകത്തിനും പിന്നെ അഗ്നിമാന്ദ്യത്തിനും തഥാ
പിത്തരോഗത്തിനും മററു രോഗങ്ങൾക്കും കൊടുത്തിടാം.

### ധാതുവർദ്ധനചൂർണ്ണം

കാരെള്ളും നല്ലമുളകും കഴഞ്ചാവും സമമായുടൻ
വറുത്തുശരിയായിട്ടു പൊടിയാക്കിയെടുത്തുടൻ
തേനും ചേർത്തു കുഴച്ചിട്ടു വെച്ചുസൂക്ഷിച്ചുകൊള്ളണം
ലന്തക്കുരുപ്രമാണത്തിൽ സേവിക്കാം പകലിൻപുനഃ
പാലുകാച്ചിക്കുടിക്കേണ്ണ മുടനേയെന്നുനിർണ്ണയം
പിന്നെയന്തികഴിഞ്ഞിട്ടുണ്ണുമ്പോൾ പുളിചേർത്തിടും.
സാധനങ്ങളുപേക്ഷിച്ചു കൊള്ളേണമെന്നുനിശ്ചയം
ഇപ്രകാരം ചെയ്തിടുന്നോർക്കുണ്ടാകും ധാതുവർദ്ധനം

### ജ്വരങ്ങൾക്ക ആമലകാദിചൂർണ്ണം.

നെല്ലിക്കയും കടുക്കായും കുരുനീക്കിയെടുക്കണം
കൊടുവേലിയുടേമൂലം ശുദ്ധിചെയ്തുമെടുക്കുക
ചെറുതിപ്പലിയും പിന്നെ ഇന്തുപ്പും സമമായുടൻ
പൊടിച്ചുവെച്ചുകൊണ്ടിട്ടു പലവാട്ടം ഭുജിക്കുകിൽ
ജീർണ്ണജ്വരം ശമിച്ചിടും ദാഹനക്ഷയവും തഥാ
നെഞ്ചുനോവു പൊറുത്തിടും ഭക്ഷണാർത്തിഭവിച്ചിടും.

### വിഷമജ്വരങ്ങൾക്ക ഹരീതകിചൂർണ്ണം.

കടുക്കാത്തോൽതിപ്പലിയും ചുക്കുമിന്തുപ്പുമേ പുനഃ
കൊടുവേലിയുടേമൂലം ശുദ്ധിചെയ്തുമെടുക്കണം
ഇവയെല്ലാം സമംതൂക്കിപ്പൊടിയാക്കിയെടുത്തഥോ
മുന്നേപ്പോലെ ഭുജിച്ചീടിൽ വിഷമസംഭവമാം ജ്വരം
ക്രമം കൊണ്ടു ശമിച്ചിടു മതിനില്ലൊരു സംശയം.

### പിത്തരാജചൂർണ്ണം.

ഇരട്ടിമധുരം ഗ്രാമ്പൂ കരുവാപ്പട്ടജീരകം
കരിംജീരകവും പിന്നെ ച്ചതകുപ്പയുമെന്നിവ
കഴഞ്ചൊരുശരിക്കെല്ലാം വറുത്തിട്ടങ്ങെടുക്കുക
കൊത്തമല്ലിയുമപ്പോലെ വറുക്കാമോട്ടിലിട്ടുടൻ
മുപ്പത്താറുകഴഞ്ചോളം തൂക്കിയെല്ലാം പൊടിക്കണം

കൽക്കണ്ടപ്പൊടിക്കൂട്ടേണം മുപ്പത്താറുകഴഞ്ചതിൽ
യോജിപ്പിച്ചിട്ടായതിൽനി ന്നൊന്നരക്കഴഞ്ചവോ
രണ്ടുനേരംദിനന്തോറും സേവിച്ചാൽ പിത്തവായുവും
പുളിതേക്കലുമററീടും അജീൎണ്ണത്തിനുമുത്തമം

## ലവണാദിചൂൎണ്ണം.

ചവക്ഷാരവുമിന്തുപ്പും കല്ലുപ്പുമയമോദകം
വിഴാലരിപെരുങ്കായം ഇഞ്ചിത്തോലുകളഞ്ഞതും
കടുക്കാത്തോൽതിപ്പലിയു മെല്ലാംതുല്യമെടുത്തുടൻ
പൊടിച്ചുതരിപോക്കീട്ടു വെച്ചുകൊള്ളുക ഭാജനേ
പതിനെട്ടുപണത്തൂക്കം പൊടിതൂക്കിയെടുത്തുടൻ
പശുവിൻനെയ്മുക്കഴഞ്ചിൽ കുഴച്ചിട്ടതുചോററിലായ്
ആദ്യംചേൎത്തുഭുജിച്ചിട്ടു പതിവിൻപടിഭക്ഷണം
ചെയ്തുകൊണ്ടാൽശമിച്ചീടും ഗുന്മവുംവായുവുംതഥാ
മഹോദരംപാണ്ഡുരോഗ മൎശസ്സുംദഹനക്ഷയം
ശൂലരോഗങ്ങളെല്ലാമേ മാറിപ്പോകുമസംശയം.

## ലവങ്ഗാദി ചൂൎണ്ണം.

ലവങ്ഗംതിപ്പലിചുക്കും ഏലത്തരിയരത്തയും
അക്രാവുംകരയാമ്പൂവും ഇരട്ടിമധുരംപുനഃ
മുളകുംനല്ലവിടയം സമംതൂക്കിപ്പൊടിച്ചുടൻ
കുപ്പിക്കുള്ളിലതാക്കീട്ടു വെച്ചുസൂക്ഷിച്ചുകൊള്ളുക
പലവട്ടമശിപ്പിച്ചാൽ നാവരച്ചുശമിച്ചുപോം
മൂത്രംപോകാത്തവൎക്കെല്ലാംപൊൻകാരത്തെപ്പൊരിച്ചു [ടൻ
ചേൎത്തുസേവിച്ചുകൊണ്ടാൽ മൂത്രംപെട്ടെന്നൊഴിഞ്ഞു [പോം
വിരേചനപദാൎത്ഥത്തി ലിതുചേൎത്തുകൊടുക്കിലോ
മലശോധനയുണ്ടാകു മതിനില്ലൊരസംശയം
കസ്തൂരികുങ്കമപ്പൂവും രസഭസ്മമതെന്നതും
ചേൎത്തുതേനിൽകൊടുത്തീടിൽ സന്നിപാതംശമിച്ചിടും
ഇനിയുംപലരോഗങ്ങൾ ക്കിതുപോലിതുനൽകിടാം.

ളുണക്കിട്ടരുന്നായിപ്പൊടിയാക്കിയെടുത്തു്.
ആറുത്രാചായുടെത്തൂക്കംശരിയായിട്ടെടുക്കണം
ഗോരോചനംകുങ്കുമപ്പൂകൽക്കണ്ടമെന്നവയേലയും
ഇവയോരോകഴഞ്ചെല്ലാംപൊടിയാക്കിയെടുത്തുടൻ
മൂന്നാഴിപ്പന്നിവമൊന്നാക്കീട്ടാട്ടിൻപാലിൽക്കുഴയ്ക്കുക
ഉണക്കിപ്പൊടിയാക്കീട്ടു വെച്ചുകൊള്ളുക ഭാജനേ
അഞ്ചുവീതംപണത്തൂക്കം നെയ്യിൽച്ചേർത്തുകുഴച്ചുടനാ
സേവിക്കദിവസംതോറും രണ്ടുനേരംശരിക്കിതു
നേത്രരോഗങ്ങളെല്ലാംപോംപിത്തവുംവായുവുംതഥാ
മേഹനക്ഷയവും കാസം മൂലരോഗങ്ങളൊക്കെയും
ശമിച്ചുപോം വിശേഷിച്ചും ദേഹകാന്തിഭവിച്ചിടും
പാലുംനെയ്യുംകഴിച്ചീടാമാട്ടിൻമാംസം ചോറതും
ഉപ്പുമപ്പടിതിന്നോട്ടു് ചേർക്കാമപ്പോതൈരൊന്നുമേ
പാടില്ലന്നെങ്ങനിശ്ചയം ഭോഗവും പുനരങ്ങിനെ
ഇതുസേവിച്ചുകൊള്ളേണം നാല്പത്തൊന്നുദിനംവരെ
അത്രത്തോളംദിനംവേണം പഥ്യവുംശരിയായഹോ
ശുദ്ധിചെയ്തിട്ടുചേർക്കേണമെന്നയോലയിതോടഹോ.

ലേഹ്യനിർമ്മാണം, ധാതുവർദ്ധനലേഹ്യം.

നെയ്യുംശർക്കരയും തേനും പഞ്ചസാരയുമെന്നിവ
ആറാറുപ്പിക്കത്തൂക്കം ശരിയായിട്ടെടുക്കുക
തീമേൽവെച്ചുരുക്കിയോജിച്ചാലുടനേ ചേർത്തുകൊള്ളുവാൻ
ഏലത്തരിയും നല്ലകൊട്ടവും ചിറ്ററത്തയും
കടുക്കാത്തൊണ്ടുതിപ്പലിയും താന്നിക്കയ്ക്കാവേലിയും
ആക്രാവും ചന്ദനം നല്ലമുളകുംജാതിപത്തിരി
കരിംജീരകവും പിന്നെഗ്രാമ്പൂമായാക്കമൊഞ്ചിയും
ജാതിക്കയും ജീരകവും ഏരട്ടിമധുരം പുനഃ
നല്ലവാലമുളകെന്നുള്ളതെല്ലാമൻപൊടിച്ചുടൻ
പ്രത്യേകംപണത്തൂക്കം വീതമൊന്നായ്പ്പൊടിക്കണം
അമുക്കുരമതിന്റെന്നമമ്പതാറുകഴഞ്ചതും
ശുദ്ധിയാക്കിയ കഞ്ചാവുനാല്പത്തഞ്ചുകഴഞ്ചിട
പൊടിയാക്കിയെടുത്തിട്ടവയെല്ലാം പാത്രത്തിലിട്ടുടൻ.

ജാതിക്കയുംജാതിപത്രിരണ്ടേകാൽവീതവുംപുനഃ
കൽക്കണ്ടംപൊടിയാക്കിട്ടുമുപ്പത്താറുകഴഞ്ചിട
കദളിപ്പഴസാരത്തോടൻപതിൽക്കൂട്ടിയിളക്കണം
പിന്നെവെയിലത്തുവെയ്ക്കണംപതിനഞ്ചുദിനംവരെ
പതിനാറാംദിനംതൊട്ടുസേവിക്കാംരണ്ടുനേരവും
അരോചകംപിത്തവായുഉഷ്ണാധിക്യവുമേതഥാ
ശമിച്ചുപോമതിനില്ലാസംശയംതെല്ലുപോലുമേ
മരുന്നുണ്ടാക്കുവാനായിട്ടുഷ്ണകാലമുത്തമം

പൂരണാദിലേഹ്യം.

ഇരട്ടിമധുരംനല്ലൊരിലവർങ്ഗവുമേപുനഃ
അയമോദകംതുമ്പക്കടവുംനല്ലപോലവേ
ശുദ്ധിയാക്കിയകഞ്ചാവുമേലക്കാചുക്കതിപ്പലി
താലീസപത്രവുംഗ്രാമ്പൂജീരകംനാഗപുഷ്പവും
പെരുംജീരകവുംനല്ലലവങ്ഗത്തിന്റെപത്രവും
നാല്പത്തഞ്ചുകഴഞ്ചെല്ലാംവേറെത്തൂക്കിയെടുക്കണം
ജാതിക്കയുംജാതിപത്രിയിവയോരോന്നുതുല്യമായ്
എട്ടുറുപ്പായുടെതൂക്കംശരിയാക്കിയെടുക്കുക
തൊണ്ണൂറോളംകഴഞ്ചാക്കിക്കൂട്ടീടാംമുളകുംപുനഃ
ഇവയെല്ലാംവറുത്തിട്ടുനല്ലപോലെപൊടിക്കണം
മുന്നൂറാറുറുപ്പായിടപഞ്ചാരയുംപുനഃ
ഒന്നരച്ചെറുനാരങ്ങാനീരിൽനന്നായ്കലക്കണം
നെയ്മൂന്നാഴിചേർത്തിട്ടു തീമേൽവെച്ചുകുറുക്കുക
ഇളക്കിപ്പാകമാകുമ്പോൾപൊടിയെല്ലാമിടാമതിൽ.
വീണ്ടുംനന്നായിളക്കിട്ടു വാങ്ങിട്ടാറിയതോടുടൻ
രണ്ടുനാഴിതേനൊഴിച്ച് യോജിപ്പിച്ചിട്ടുരോഗികൾ
ഒന്നരക്കഴഞ്ചോളം സേവിക്കാംദിവസംപ്രതി
അഗ്നിമാന്ദ്യംനശിച്ചീടും ക്ഷീണവേദനയുംതഥാ
ശമിച്ചുപോംവിശേഷിച്ചും ധാതുപുഷ്ടിപെരുത്തിടും.

അണ്ഡതൈലം.

കോഴിമുട്ടയുടെ തൈലമുണ്ടാക്കാനുള്ളകൌശലം
പത്തുമുട്ടപുഴുങ്ങിട്ടു മഞ്ഞക്കരുവെടുത്തുടൻ

എണ്ണതേച്ചുപിടിപ്പിച്ച് ചട്ടിതന്നുള്ളിൽവെച്ചുടൻ
അടുപ്പേറ്റിതീയുമിട്ടങ്ങിളക്കിക്കൊണ്ടുവേണ്ടപോൽ
കുറെനേരം ചെന്നിടുമ്പോൾ തൈലംമെല്ലെയിറങ്ങിടും
തൈലംകാണാതെവന്നീടിൽ പിഴിഞ്ഞിട്ടുമെടുത്തിടാം
ഇതുകുപ്പിയിലാക്കിട്ടു വെച്ചുസൂക്ഷിച്ചുകൊണ്ടുടൻ
വെളുത്തയുള്ളിതോൽനീക്കിപ്പതിനെട്ടുകഴഞ്ചുമേ
അരച്ചുവെള്ളവുമിതുംകൂട്ടിനന്നായ്തിളയ്ക്കണം
പിന്നെയൊന്നാക്കിപ്പിഴിഞ്ഞീടിൽതൈലമൂന്നുഴക്കിവന്നിടും
രണ്ടുമൊന്നായ്ചേർത്തുകൊണ്ട് കുങ്കുമപ്പൂവുംഗോരോചനാ
നാലുറുപ്പികത്തൂക്കം ശരിയായിട്ടെടുക്കുക
കസ്തൂരിയതുരണ്ടുകാൽപ്പണത്തൂക്കമെടുക്കണം
ഇവമൂന്നുംചേർത്തനന്നായ് സൂക്ഷിക്കാംശ്രദ്ധയോടെ
നാഡിരോഗങ്ങൾക്കുമെല്ലാം വായുകോപത്തിനുംതഥാ
നാവിന്മേൽതടവീടേണമിതൈലംപലവട്ടമായ്
ഇപ്രകാരംമൂന്നോനാലോ ഏഴുനാൾകഴിയോളമോ
സേവിച്ചാൽചൊന്നരോഗത്തിന്നാകെയുംശാന്തിവന്നിടും

## കസ്തൂരിമെഴുക്.

ഏലത്തിന്നരിയുംപിന്നെ ച്ചുക്കുതാമിലവർങ്ഗവും
എട്ടുവീതമെടുക്കേണം കഴഞ്ചുനാലുതിന്നയം
ചീനത്തേമുളകും നല്ലവാലുകത്തിന്റെപത്രവും
കുങ്കുമപ്പൂവിതോരോന്നും നന്നാലിതുകഴഞ്ചുകൾ
പൊടിച്ചുനേർമ്മയാക്കിട്ടു കഴിയന്ത്രിയിലിട്ടുടൻ
കണ്ണിമാറിലെനീർചേർത്തു നല്ലപോലെയരക്കണം
പിന്നെയിഞ്ചിരസംചേർത്തും പനിക്കൂർക്കിലനീരിലും
തുളുവേളപിഴിഞ്ഞുള്ളനീരിലും മത്താംനീരിലും
കൊടുവേലിയുടെമൂലമിട്ടു വെന്തജലത്തിലും
മുള്ളകിട്ടുപചിച്ചുള്ളനീരിലും ഗനീരിലും
ഓരോയാമമരച്ചിട്ടു നിഴലത്തിട്ടുണക്കണം
വീണ്ടുംനന്നായരച്ചിട്ടു വടിവില്ലാതെടുത്തുടൻ
നല്ലതായുള്ളകസ്തൂരി ചേർക്കാമൊരുകഴഞ്ചതും

മേഹരോഗത്തിനും പിന്നെ കാസശ്വാസത്തിനുമഥാ
പീനസക്കാരങ്ങൾക്കും സേവിക്കാമിതുനേരവും
അന്നപാനാദ്യന്നംപോലെ രോഗമെല്ലാംശമിച്ചിടും
പത്ഥ്യമില്ലാതതശ്ശീലിക്കാം ത്യാഗമെന്നുധരിക്കുക.

വേറെ പാരിഴഭസ്മനിൎമ്മാണവിധി.

പാരിഴംശുദ്ധിയാക്കീട്ടു കഴഞ്ചെട്ടങ്ങെടുക്കുക
അതിനെത്രുചിയായുള്ള ചട്ടിതന്നുള്ളിൽവെയ്ക്കണം
വെള്ളയായുള്ളപാഷാണം നന്നായ്ശുദ്ധികഴിച്ചതു്.
നാൽക്കഴഞ്ചുപൊടിച്ചിട്ടു പാരിഴത്തിൻമീതെവെയ്ക്കുക
ചെമ്പടിച്ചുപരത്തീട്ടു തകിടാക്കിയെടുത്തുടൻ
ചട്ടിവാമൂടിനന്നായിക്കമ്പകൊണ്ടിട്ടുകെട്ടുക
ശീലമണ്ണുംമൂന്നുചെയ്തു മുമ്പേപോലെചെയ്യണമഖിയാൽ
വറളിപത്തുമൊന്നുമേചേൎത്തടുക്കിപ്പുടമിട്ടിടാം
ആറിച്ചട്ടിയെടുത്തിട്ടു അതിലുള്ളമതിനിനെ
വെള്ളാക്കിനൊടേപോലും ചേൎത്തുനന്നായരയ്ക്കണം
പിന്നെവില്ലകളാക്കീട്ടു നല്ലവെയിലത്തുവെച്ചുടൻ
ചെട്ടിൽവാച്ചുണക്കീട്ടു ശീലമൺചെയ്തുണക്കുക
വറളിപത്തിൽപുടംചെയ്തിട്ടാറിച്ചട്ടിയെടുത്തുടൻ
മൺകളഞ്ഞുനോക്കുമ്പോൾ ഭസ്മമായിട്ടുകണ്ടിടും
അതുനന്നായ്പ്പൊടിച്ചിട്ടു അരിത്തുക്കമെടുത്തഥോ
തേനിൽചേൎത്തുഭുജിപ്പിച്ചാലൊടിപ്പോം സന്നിയൊക്കയും
വിശേഷാൽപ്രസവിച്ചുള്ളോരംഗനയ്ക്കുള്ളസന്നികൾ
ശമിപ്പിക്കാനിതിന്നൊപ്പമില്ലമറ്റൊന്നുമത്രലേ
പത്ഥ്യംകൂടാതെസേവിക്കാംബുദ്ധിമുട്ടേണ്ടരോഗികൾ.

രസഭസ്മനിൎമ്മാണവിധി.

ശുദ്ധിചെയ്തുള്ളനെല്ലിക്കാഗന്ധകം പലമൊന്നുടൻ
ചട്ടിക്കുള്ളിൽപൊടിച്ചിട്ടുജ്വലിപ്പിച്ചുവതിനോടൊത്തുടൻ
അടുപ്പിന്മേൽകരേറ്റീട്ടു കൊടുത്തീട്ടു കനലിയ
അപ്പോളതുകിവന്നീടും ഗന്ധകംതുള്ളമന്നേരം
ഉരുകും ഗന്ധകംതന്നിൽ ശുദ്ധിചെയ്തരസത്തിനെ
പലമേഴുചേൎത്തിട്ടിളക്കിടുകകമ്പിയാൽ

കറച്ചുകഴിയുന്നേരംകറുത്തപൊടിയായ്വരും
ഇറക്കാമുടനപ്പോഴങ്ങാറിയെല്ലാമെടുക്കുക
പുത്തൻചട്ടിയുടെയുള്ളിൽമെ കല്ലിൻപൊടിയിട്ടുടൻ
അതിന്മേലരിവെട്ടാഴക്കപ്പിട്ടങ്ങതിന്മേലണം
മുൻചമച്ചമഷിയെല്ലാമതിന്മീതെനിരത്തുക
ചേരുന്നചട്ടികൊണ്ടിട്ടങ്ങടച്ചീടുകനല്ലപോൽ
മണ്ണരച്ചിട്ടുഴക്കേണംചട്ടികൾക്കുള്ളസന്ധിയിൽ
പുകപോകാതെയാമ്മട്ടിൽ ലമണ്ണെഴുതെ ചെയ്യുക
പിന്നെച്ചട്ടിയുണക്കിട്ടങ്ങടുപ്പിന്മേൽ കരേറുക
ഗാഢമായഗ്നിക്രമേണനാലുയാമംവിടാതുടൻ
പിന്നെവാങ്ങിയതാറീട്ടുമണ്ണന്നിക്കിക്കളഞ്ഞുടൻ
മേലെച്ചട്ടിയിൽനിന്നുള്ളഭസ്മമശേഷവും
എടുത്തുകുപ്പിതന്നുള്ളിൽവച്ചുസൂക്ഷിച്ചുകൊള്ളണം
രോഗങ്ങൾക്കനുപാനങ്ങൾതക്കപോലെനിനച്ചുടൻ
മയ്യൊടിത്തുകമീഭസ്മമതൊതങ്ങൾക്കൊടുക്കണം
ഏന്നാൽജ്വരങ്ങളോടിപ്പോമതിസാരത്തിനുംഗുണം
നേത്രരോഗംശമിപ്പാനുമെത്രയുംനല്ലതാണിതു
മേഹരോഗങ്ങളൊക്കെയ്ക്കുംസന്നിപാതജ്വരത്തിനും
കൊടുത്തീടുകപത്ഥ്യത്തോടിതുനല്ലതുതോമം
ഗോതമ്പുംക്ഷീരവുംപിന്നെയന്നവുംമിതമായഹോ
ഉപയോഗിച്ചുകൊള്ളണംലവണാമ്ലാദിനിന്ദ്യമാം.

നാകഭസ്മനിർമ്മാണവിധി.

നാകംശുദ്ധിവരുത്തിട്ടുപലമൊന്നങ്ങെടുത്തുടൻ
ഇരുമ്പുചട്ടിതന്നുള്ളിലിട്ടടുപ്പത്തുവയ്ക്കുക
ഉരുകിത്തെളിയുന്നേരംശുദ്ധിചെയ്തരസത്തെയും
പലാർദ്ധംചേർത്തുകൊള്ളണമപ്പോളൊന്നായ്വന്നിടും
പിന്നെച്ചട്ടിയിറക്കിട്ടങ്ങാറിട്ടുമീതിലിട്ടുടൻ
വേലിപ്പരുത്തിച്ചാർചേർത്തരിയില്ലാതെയരക്കണം
വില്ലയാക്കിയെടുത്തിട്ടുനല്ലവെയിലത്തുണക്കുക
വട്ടത്തുത്തിയുടെപത്രം വെള്ളംകൂടാതരയ്ക്കണം
വില്ലമേൽക്കനമായിട്ടു കവചംചെയ്തുകൊണ്ടുടൻ

വസ്ത്രംശീലമൺചെയ്തു വെയിലത്തൊട്ടുണക്കുക
പിന്നെമുൻചൊന്നപോൽത്തന്നെ ഗജാഖ്യപുടമേക(ണം
തീകെട്ടാറിയെടുത്തിട്ടു കവചങ്ങൾകളഞ്ഞുടൻ
മരുന്നു പൊടെടുത്തിട്ടുമേൽച്ചാറാലരയ്ക്കണം
ഇപ്രകാരംനാലുവട്ടംചെയ്തിട്ടുത്തുപൊടിച്ചുടൻ
നല്ലകുപ്പിയിലാക്കിട്ടു വെച്ചുസൂക്ഷിച്ചുകൊള്ളുക
വെണ്ണനെയ്യിൽചേർത്തുനന്നായസ്ഥിസ്രാവത്തിനേകിടാം
അർശോരോഗപ്രശമനിക്കും ഗുന്മരോഗത്തിനുംതഥാ
കൊടുക്കാംപലരോഗിക്കും അനുപാനങ്ങളോത്തുടൻ.

നാകഭസ്മനിർമ്മാണം.

നാകംനല്ലതുവാങ്ങിട്ടു വിധിപോൽശുദ്ധിചെയ്തുടൻ
ഇരുമ്പുചട്ടിയിലാക്കിട്ടു ഉലയിൽവച്ചുരുക്കുക
ഉരുകിത്തെളിയുന്നേരമാവണക്കിലതന്റെനീർ
തുള്ളിതുള്ളികളായിട്ടങ്ങൊഴിച്ചിട്ടക്കമൂശയിൽ
ആവണക്കിന്റെവേരല്പം ചതച്ചിട്ടുമിളക്കുക
അപ്പോൾഭസ്മമതായിട്ടു മുരുകിട്ടുംഭവിച്ചിടും
പിന്നെയുംചൊന്നനീർകൊണ്ടങ്ങൊഴിക്കാമതിളക്കിടാം
ഇപ്രകാരംകുറെനേരം പ്രയത്നാചെയ്തുകൊള്ളുവിൻ
നാകംഭസ്മമതായിട്ടുമലരിന്നുസമാനമാം
മൂശയിൽപ്പോളയെടുത്തിട്ടുഭസ്മമെല്ലാമെടുത്തുടൻ
നല്ലപാത്രത്തിലാക്കിട്ടു വച്ചുസൂക്ഷിച്ചുകൊള്ളുക
അനുപാനങ്ങളിൽചേർത്തു പണത്തൂക്കംകൊടുക്കുകിൽ
അശ്മരോഗംശമിച്ചീടുംഗുന്മരോഗവുമങ്ങിനെ
ഇതുഞാൻചെയ്തുകണ്ട പ്രകാരംചുരുക്കിയോതിടാം
മേൽപ്രകാരംപെരുത്തിട്ടു ഭസ്മമാക്കിയെടുത്തുടൻ
ഉമ്മത്തിന്നിലതൻനീരിൽ നല്ലവണ്ണമരച്ചുടൻ
വില്ലയാക്കിയുണക്കീട്ടു നല്ലചട്ടിയിൽവെയ്ക്കുക
അടച്ചുശീലമൺചെയ്തു ഗജാഖ്യപുടമേകണം
പിന്നെയാറിയെടുത്തിട്ടുമരുന്നെല്ലാമെടുത്തുടൻ
ഉമ്മനീരിലരച്ചിട്ടുമുൻപിലെപ്പോൽപുടക്രിയാ

ഇവണ്ണംപറഞ്ഞപ്രാവശ്യംചെയ്താൽ ബഹുഗുണപ്രദം
അഞ്ചുവട്ടംകഴിഞ്ഞാലുംകൊടുക്കാംരോഗികൾക്കിതു
മുൻപിലെക്കാൾഗുണംകിട്ടുംഗുരുനാഥോപദേശമാം.

അഭ്രകഭസ്മനിർമ്മാണവിധി.

അഭ്രകത്തിന്റെനാലൊന്നുമുണ്ടകൻനെല്ലുചേർത്തുടൻ
കിഴിയാക്കീട്ടുവെള്ളത്തിലിട്ടുവെക്കമൂന്നുനാൾ
നാലാംദിനംതിരുമ്മേണം കിഴിവെള്ളത്തിൽവച്ചുടൻ
അപ്പോൾ[illegible]ട്ടികളായിട്ടു വീഴുംവെള്ളത്തിലഭ്രകം
വെള്ളംസൂക്ഷിച്ചൂറ്റിനന്നായെടുത്തിട്ടുണക്കിയാൽ
എരുക്കിൻപാലുചേർത്തിട്ടരയ്ക്കാമൊരുവാസരം
ഇതുപിന്നെയെടുത്തിട്ടുണക്കിക്കൊണ്ടുപിന്നെയും
ഏരിക്കിനിലകൊണ്ടിട്ടു പൊതിഞ്ഞിട്ടുകനൽപോൽ
ശീലമൺചെയ്തുണക്കീട്ടു ഗജപുടമേകണം
തീക്കെട്ടാറിയതിന്നാകിലെടുക്കാമായതപ്പൊഴേ
ശീലമണ്ണുകളഞ്ഞിട്ടുമുമ്പേപോലഭ്രമരച്ചുടൻ
പുടവുംചെയ്തുകൊള്ളേണമേഴുവട്ടംശരിക്കിതു
പേരാലിൻവേർകഷായത്തിലതുനന്നായരച്ചുടൻ
പുടംമൂന്നുകഴിച്ചീടിലഭ്രകംഭസ്മമായിടും
വേണ്ടുംയോഗങ്ങളിൽക്കൂട്ടാംസേവിക്കാനുമിതുത്തമം
ജരയുംനരയുംപോക്കുംരോഗവുംശാന്തമായ്വരും
അനുപാനങ്ങളിൽചേർത്തുപണത്തൂക്കംകൊടുക്കണം
കൃഷ്ണാഭ്രംകൊണ്ടുചെയ്യേണംഅല്ലാഞ്ഞാൽകുറയുംഫലം

വെള്ളീയഭസ്മനിർമ്മാണവിധി.

ശുദ്ധിചെയ്തവെള്ളീയംകഴഞ്ചൊൻപതെടുത്തുടൻ
അടിച്ചുതകിടാക്കീട്ടങ്ങുമിതുപോലെയരിഞ്ഞതഥാ
ല്ലിടയായുള്ളകഞ്ചാവുംകഴഞ്ചൊൻപതരയ്ക്കണം
ഉരുട്ടീട്ടതിൽനിന്നിട്ടു പാതിയോട്ടിൽപരത്തുക
അതിന്മീതെമുൻചൊന്നോരീയപ്പൊടിനിരത്തണം
അതിന്മേൽപരിവെയ്ക്കേണംകഞ്ചാവിൻശേഷഭാഗവും
ഓടുചേർത്തടച്ചിട്ടു ശീലമൺചെയ്തുണക്കുക
വരളിമുപ്പതുകൊണ്ടിട്ടു പുടവുംചെയ്തുകൊള്ളണം

ഇതുസേവിച്ചുകൊള്ളേണം വെണ്ണനെയ്ചേൎത്തു നിത്യവും
എന്നാൽമേഹംശമിച്ചിടും പഥ്യമില്ലപെരുപ്പമായ്.

വേറെവിധം.

വെള്ളത്തീയംഭസ്മമാക്കാനെള്ളുപ്പത്തിൽകഥിച്ചിടാം
ശുദ്ധിചെയ്തരച്ചിട്ടു മുന്നെപ്പോലെയരിഞ്ഞുടൻ
നൊച്ചിപത്രമിടിച്ചിട്ടു വിരൽരണ്ടുയരത്തിലായ്
ചാക്കിൻമീതെനിരത്തീട്ടു ങ്ങിയപ്പൊടിവിതറുക
അതിന്മേലയുംനന്നായ് നൊച്ചിപത്രമിടിച്ചതും
വിതറീടുകനന്നായിട്ടതുപോകാതെകണ്ടുടൻ
ചാക്കമെല്ലെത്തെറുത്തിട്ടു മുറുക്കിട്ടുകനല്ലപോൽ
രണ്ടുപ്രസ്ഥമുമിയിൽവെച്ചു തീയിട്ടുകൊള്ളുക
നന്നായ്വെന്തുനീറീടുമില്ലസംശയമേതുമേ
ചോളത്തിൻമലർചാരത്തിൽ പെട്ടപോലെകിടന്നിടും
ചാരംവിശിക്കളഞ്ഞിട്ടങ്ങെടുത്തീടണമൊക്കെയും
അവയിൽചിലതെല്ലാമെ പാതിനീറിയതായ്വരും
അതുനോക്കിത്തിരഞ്ഞിട്ടങ്ങെടുത്തെല്ലാംപൊടിക്കണം
വെറുഭാഗംപൊടിഞ്ഞിടും ശേഷാംശംതള്ളിവെയ്ക്കുക
അസ്ഥിസ്രാവത്തിന്ഭസ്മം വെണ്ണയിൽചേൎത്തുനൽകിടാം
മേഹരോഗങ്ങളെല്ലാമെ മാറീടുമസംശയം
മറ്റുംപലതിനംകൊള്ളാമനുപാനങ്ങൾമാറിയാൽ
പഥ്യംകൂടാതെസേവിച്ചാലപായത്തൊന്നുംഭവിച്ചിടാ

മറെറാരുതരം.

വെള്ളത്തീയംശുദ്ധിചെയ്തിട്ടുരുക്കീട്ടുകനല്ലപോൽ
ഉരുക്കിത്തെളിയുന്നേരമതിൽപാതിരസത്തെയും
ശുദ്ധിയാക്കിയൊഴിച്ചിട്ടു യോജിച്ചാൽവാങ്ങിവെച്ചുടൻ
കഞ്ഞൊവിൻപത്രതോയംകൊണ്ടങ്ങുയാമമരയ്ക്കണം
വില്ലയാക്കിയുണക്കീട്ടുനല്ലകാഞ്ഞൊവരച്ചുടൻ
വില്ലയ്ക്കതിൽപോലുള്ള കവചംചേൎത്തണക്കുക
ഓട്ടിൽവെച്ചതുമൂടിട്ടു ശീലമൺചെയ്തുണക്കണം.
വരളിമുപ്പതടുക്കീട്ടു ഗുരുപാഠത്തെയോൎത്തുടൻ
പുടമൊന്നുകഴിച്ചിട്ടങ്ങാറിമെല്ലെയെടുത്തുടൻ

ഓട്ടുകൾക്കുള്ളിലുള്ളൊരു കവചം നീക്കിനോക്കിയാൽ
വില്ലയെല്ലാം ഭസ്മമായിക്കാണാമായതെടുത്തുടൻ
പൊടിച്ചുകുപ്പിതന്നുള്ളിലിട്ടു സൂക്ഷിച്ചുവെക്കുക
അസ്ഥിസ്രാവത്തിന്നിഭസ്മം പണത്തൂക്കമെടുത്തുടൻ
വെണ്ണനെയ്യിന്നുള്ളിൽവച്ചു ഭക്ഷിപ്പിക്കുക രോഗിയെ
മൂലരോഗത്തിന്നൊക്കയും തപശോഷത്തിന്നുമുത്തമം
മററും പലതിന്നാക്കൊള്ളാം പത്ഥ്യം വേണമിതിന്നഥോ
ഷു ത്തുസേവിച്ചിട്ടും കാലമല്പം തൊണ്ട ചുടുത്തിട്ടും
അതുകൊണ്ടു ഭ്രമിക്കേണ്ട പത്ഥ്യത്തിൽ തീൎന്നുപോയിട്ടും
ഭസ്മം വെണ്ണയതിന്നുള്ളിൽ വെച്ചുവേണം വിഴുങ്ങുവാൻ
മരുന്നതൊണ്ടയിൽ തട്ടാതാശയത്തിങ്കലെത്തണം
ചിലരോഗികൾ വായിൽ തട്ടുന്നോ വാതെയുമുണ്ടഹോ
ഇതുഞാൻ ചെയ്തുനോക്കീട്ടുണ്ടതുകൊണ്ടു കഥിച്ചതാം.

മാൻകൊമ്പു ഭസ്മനിൎമ്മാണവിധി.

മാനിൻകൊമ്പുകൾ കീറീട്ടു ചെറുതായി നുറുക്കണം
കുപ്പമേനിച്ചാറിലെല്ലാമൊരുനാളൂറവെക്കണം
പിറേറദ്ദിനമെടുത്തിട്ടു കുപ്പമേനിയരച്ചുടൻ
കവചം ചെയ്തുനന്നായിട്ടുള്ള ചട്ടിയിലാക്കുക
വേറെമറെറാന്നടച്ചിട്ടു ശീലമൺ ചെയ്തുണക്കിയാൽ
വരളിയൻപതടുക്കീട്ടു പുടം ചെയ്യുക നല്ലപോൽ
തീകെട്ടാറിയെടുത്തിട്ടു ശീലമണ്ണുകളഞ്ഞുടൻ
ചട്ടിക്കുള്ളിലിരിക്കുന്ന മരുന്നെല്ലാമെടുക്കണം
ആട്ടിൻപാൽ ചേൎത്തുനന്നായി ട്ടരച്ചിട്ടു പിന്നെയും
വില്ലയാക്കിയുണക്കീട്ടു മുൻപോലെ പുടമിട്ടിടാം
ഈവണ്ണമൊന്നുകൂടിത്താൻ ചെയ്തിട്ടതാൽ ശരിപ്പെട്ടും
പിന്നെച്ചട്ടിയിലുള്ളൊരു ഭസ്മമെല്ലാമെടുത്തുടൻ
പവിഴഭസ്മവും ചേൎത്തു സേവിപ്പിക്കുന്നതാകിലോ
ഒഴിയാതെവരുമൂത്രമൊഴിയും സംശയം വിനാ
ക്ഷയരോഗത്തിന്നും പിന്നെ കാസശ്വാസത്തിന്നും തഥാ
കൊടുക്കാമിതുപോൽതന്നെ യനുപാനേ കലൎന്നുടൻ
മേഹരോഗത്തിനെല്ലാമേ സേവിപ്പിച്ചാൽ ശമിച്ചുപോം

തൊണ്ടനീറലുകൊണ്ടുണ്ടാമിണ്ടലിന്നും വിശേഷമാം.

കന്നാരഭസ്മനിർമ്മാണവിധി.

കന്നാരംനല്ലതാസ്സാഞ്ഞി കഴഞ്ചൊമ്പതെടുത്തുടൻ
കുപ്പമേനിരസംചേർത്തു നന്നുപോലെയരയ്ക്കുക
വില്ലയാക്കിയുണക്കിട്ടു ചട്ടികളുള്ളിൽനിരത്തണം
ചട്ടിചേർത്തടച്ചിട്ടു ശീലമൺചെയ്തുണക്കുക
വരളിയൻപതുകൊണ്ടിട്ടു പുടവുംചെയ്തുകൊള്ളണം
തീകെട്ടാറിയെടുത്തിട്ടു നോക്കിയാൽഭസ്മമായിടും
കഫത്താലുളവാംശൂലയ്ക്കു തേനിൽകൊടുക്കുകിൽ
ക്രമത്താൽശാന്തിവന്നീടുമതിനില്ലൊരുസംശയം
മന്ദനോവിന്നാചല്ലിന്റെ സ്വരസയിൽചേർത്തുവെക്കുകിൽ
പല്ലുനോവുടനേവില്ലുമെന്നു ചൊല്ലുന്നുശാസ്ത്രവും.

ശിലാസത്തു

ചെറുകായംപൊരിച്ചിട്ടു ശിലാസത്തുമതേവിധം
ഓരോന്നുശരിയായിട്ടു കഴഞ്ചൊമ്പതെടുത്തുടൻ
എലുമിച്ചമ്പഴച്ചാറിലരച്ചിട്ടുകനേമ്മയായ്
വില്ലയാക്കിയുണക്കിട്ടു നല്ലചട്ടിയിലാക്കുക
അടച്ചുശീലമൺചെയ്തു പുടംപത്തെണ്ണവിട്ടിടാം
അതുപിന്നെയെടുത്തിട്ടു ബദരാഭാനേകലർന്നുടൻ
മൂത്രംതടഞ്ഞുനില്പോർക്കു കൊടുത്താൽശമനംവരും
പ്രമേഹികൾക്കുംകൊടുത്തീടാം മൂത്രകൃച്ഛ്രമതേവിധം.

ചായില്യഭസ്മനിർമ്മാണവിധി.

ചായില്യംകട്ടയാസ്സാഞ്ഞികഴഞ്ചൊൻപതെടുത്തുടൻ
ശുദ്ധിചെയ്തങ്ങെടുത്തിട്ടുപറയാം ഗോമൂത്രവും
കരിന്തുളസിനീർചേർത്തിട്ടുപ്പാഴക്കരെച്ചുടൻ
ചായില്യത്തോൽപൊതിഞ്ഞിട്ടു ശീലമൺചെയ്തുണക്കുക
വരളിചേർത്തങ്ങടുക്കീട്ടു പുടവുംചെയ്തുകൊള്ളണം
തീകെട്ടാറിയെടുത്തിട്ടു വെച്ചുസൂക്ഷിച്ചുകൊള്ളുക
ഇഞ്ചിച്ചാറിൽകൊടുത്തീടിൽസന്നിപാതംശമിച്ചുപോം
ശീതജ്വരംശമിച്ചീടുമേററ മുത്തമമാണിതു
ഉള്ളത്തൊട്ടുകലർത്തിട്ടുംതേനിലും ചേർത്തുനൽകിടാം

രോഗത്തിന്റെ ബലംപോലെ മാത്രയോൎത്തു കൊടുക്കണം

## ശംഖുഭസ്മനിൎമ്മാണവിധി

ശംഖു നന്നായ്പ്പൊടിച്ചിട്ടു നാല്പത്തഞ്ചു കഴഞ്ചിഹ
ചങ്ങലംപരണ്ടൊടെ രസം ചേൎത്തരെയ്ക്കണം
പത്തുവില്ലകളാക്കിട്ടു ചട്ടികളുള്ളിൽ നിറെച്ചുക
അടച്ചു ശീലമൺ ചെയ്തിട്ടുണക്കാമെത്ര നല്ലപോൽ
വരളിമുപ്പതു ചേൎത്തിട്ടു പുടമിട്ടാറിയാലുടൻ
മുൻപ്രകാരമരച്ചിട്ടു പിന്നെയും പുടമേകണം
ഇപ്രകാരം ചെയ്തിടേണമേഴുവട്ടം വിടാതഹോ
അപ്പോൾ നിൎമ്മലമായുള്ള ഭസ്മമായി ഭവിച്ചിടും
വാതഗുല്മത്തിനിബ്ഭസ്മം നാരങ്ങാനീരിലങ്ങസാ
പാരാതങ്ങു കൊടുത്തീടിൽ മാറിപ്പോമെത്ര തൽക്ഷണം.

## സ്ഫടിക്കാരഭസ്മനിൎമ്മാണവിധി.

പടിക്കാരം കട്ടയായിക്കഴഞ്ചൊൻപതെടുത്തുടൻ
വെണ്ണനെയ്യുരുളിൽ പൊരിച്ചിട്ടു പുത്തൻ ചട്ടിയിൽ വെക്ക-
(ണം
ചട്ടിവേറൊന്നുകൊണ്ടിട്ടു ശരിയായിട്ടടച്ചുടൻ
ശീലമൺമൂന്നു ചെയ്തിട്ടഞ്ചുവഞ്ചിൽ പുടക്രിയാ
തീകെട്ടാറിയെടുത്തിട്ടു മരുന്നെല്ലാമെടുത്തുടൻ
നന്നായ് സൂക്ഷിച്ചുവെച്ചിട്ടു മുളകിനിടതൂക്കമായ്
വെണ്ണയിൽ ചേൎത്തു ചാലിച്ചു സേവിപ്പിക്കുക നിത്യവും
മൂത്രംപോകാതെകണ്ടുള്ളാ [illegible]
മേഹരോഗങ്ങളൊക്കെയ്ക്കുമെത്ര നന്നായ്ക്കൊടുത്തിടാം
മൂക്കാപ്പീരന്റെ പത്രത്തെ മൂന്നു ചേൎത്തതിൽ ചുരുൾ
മൂന്നുകുന്നിയിട ഭസ്മം വച്ചു നന്നായ്പ്പൊതിഞ്ഞുടൻ
സേവിപ്പിക്കുക കാസങ്ങൾക്കേഴുനാളിരണ്ടുനേരവും
ഓരോയില കരംകൃത്തേണം ദിനന്തോറും ശരിക്കിഹ
എന്നാൽ കാസങ്ങളും വേരറ്റു പോകുമെന്നതു നിൎണ്ണയം.

## അരിതാരഭസ്മനിൎമ്മാണവിധി.

അരിതാരം ശുദ്ധിചെയ്തു കഴഞ്ചൊൻപതെടുക്കണം
എരുക്കിൻപാലിൽ ചേൎത്തിട്ടു നല്ലപോലെയരച്ചുടൻ

ചട്ടിതന്നുള്ളിൽവച്ചിട്ടു പരത്തീട്ടങ്ങതിൽ പുനഃ
എരിക്കിൻപാലൊഴിക്കേണം മരിതാരനിരപ്പിനു
അപ്പുകൽമുഴുവൻനന്നായി വെയിലിൽവച്ചുണക്കണം
പിറ്റേദ്ദിനമെടുത്തിട്ടങ്ങടയ്ക്കാമൊരുചട്ടിയാൽ
ശീലമൺചെയ്യണമക്കണംപുകപോകാതെയാംവിധം
വർളി വിംശതി ചേർത്തിട്ടു പുടവും ചെയ്തുകൊള്ളണം
കാസരോഗത്തിനീഭസ്മമരിശക്കമെടുത്തുടൻ
തേനിൽചേർത്തുകൊടുത്തീടിൽമാറിപ്പോകുമസംശയം
മാറുംപലതിനുംകൊള്ളാമന്നപാനങ്ങളുംമാറ്റിയാൽ
അയസ്സിനെയുമിപ്പോലെചെയ്തുകൊണ്ടാൽശരിപ്പെടും.

മറ്റൊരുവിധം.

കൽച്ചുണ്ണാമ്പുപൊടിച്ചിട്ടു ശുദ്ധതോയേകലക്കുക
മണിക്കൂറൊന്നുചെല്ലുമ്പോൾവെള്ളമന്നായ് തെളിഞ്ഞി
മൂന്നുരുപായിടെത്തൂക്കമരിതാരമെടുത്തുടൻ (ടും
തെളിയുംനീരെടുത്തിട്ടങ്ങരയ്ക്കാമേഴുനാളുംപുനഃ
പിന്നെവില്ലകളാക്കീട്ടങ്ങാതപത്തിലുണക്കുക
കൽച്ചുണ്ണാമ്പുപൊടിച്ചിട്ടങ്ങൊരുചട്ടിനിറയ്ക്കണം
അതിന്മേൽവെക്കേണംമുമ്പേനിർമ്മിച്ചവില്ലകൾ
അതുമൂടുവതിന്നായിട്ടൊരുചട്ടിയെടുത്തതിൽ
ചുണ്ണാമ്പിട്ടുനിറച്ചിട്ടു നന്നായിട്ടങ്ങടച്ചുടൻ
ഏഴുശീലമൺചെയ്തുവെലത്തുണക്കണം
പുടംവെച്ചിടണംപിന്നെ വർളിപത്തങ്ങുചേർത്തുടൻ
ആറിച്ചട്ടിയെടുത്തിട്ടുമൺകളഞ്ഞതിൽനിന്നഹോ
ചുണ്ണാമ്പെല്ലാംകളഞ്ഞിട്ടു വില്ലമാത്രമെടുക്കണം
പൊടിച്ചുകുപ്പിതന്നുള്ളിൽ വെച്ചുരക്ഷിച്ചുകൊള്ളുക
കണ്ഠസംബന്ധമായുള്ള രോഗസംഘംശമിച്ചിടാൻ
രോഗാതുരന്റെശക്തിക്കൊത്തതാ തൻപൊടിയെടുത്തുടൻ
തേനിൽചേർത്തുകൊടുത്തീടാം രണ്ടുനേരംദിനംപ്രതി
കഷായാദിയിലുംചേർത്തു കൊടുക്കാമെന്നസമ്മതം
കടുകുംപുളിയുംവർജ്ജ്യംനല്ലെണ്ണയുമതേവിധം

പഥ്യാഹാരണം.

ഇന്തുപ്പുംനല്ലകല്ലുപ്പും വിളയുപ്പുകറുത്തതും
വെടിയുപ്പിവയോരോന്നും തുല്യമായിട്ടെടുത്തുടൻ
പിരണ്ടച്ചാറുചേർത്തിട്ടങ്ങൊരുയാമമരയ്ക്കണം
മുരിങ്ങത്തൊലിനീർചേർത്തും കരിനൊച്ചിരസത്തിലും
കുപ്പമേനിയുടെനീരിൽ കറ്റുവാഴരസത്തിലും
പ്രത്യേകമായരയ്ക്കേണം ഒരോയാമങ്ങൾനന്മയായ്
പിന്നെനന്നായുണക്കീട്ടു നല്ലചട്ടിയിൽവച്ചുടൻ
അടച്ചുശീലമൺചെയ്തു വറളിപത്തിൽപുടക്രിയാ
തീകെട്ടാറിയെടുത്തിട്ടു മരുന്നെല്ലാമെടുത്തുടൻ
നാലൊന്നുഭാഗംചേർക്കേണം പെരുങ്കായംപൊരിച്ചതും
തേനുംചേർത്തങ്ങരയ്ക്കുമ്പോൾ മെഴുകിൻവിധമായ്‌വരും
നല്ലപാത്രത്തിലാക്കീട്ടു വെച്ചുസൂക്ഷിച്ചുകൊള്ളുക
ഓരോകഴഞ്ചെടുത്തിട്ടു രോഗങ്ങൾക്കുതൊട്ടിടാം
വാതവ്യാഗുന്മവുംപിന്നെ മഹനക്ഷയവുംതഥാ
ഗ്രഹണികളുംശമിക്കും വയർനോവിനുമാമിതു
അണ്ഡവായുവെള്ളച്ചോരം തിണ്ണനില്ലൊരുസംശയം
മറ്റുള്ളപലരോഗത്തിനൊക്കെപ്പറ്റുന്നതാണിതു്
രോഗംകണ്ടുപ്രയോഗിച്ചാൽ വേഗത്തിൽശാന്തമായ്‌വരും

സിന്ദൂരനിർമ്മാണവിധികൾ.

ചണ്ഡമാർത്താണ്ഡസിന്ദൂരം.

ചണ്ഡമാർത്താണ്ഡസിന്ദൂര മുണ്ടാക്കാനുള്ളകൗശലം
വേണ്ടപോലെകഥിച്ചീടാ മുണ്ടിതിനേറ്റവുംഗുണം
രസംപൂരംകഴഞ്ചഞ്ചു ചാല്യംനാലുകഴഞ്ചതു
അരക്കഴഞ്ചുനെല്ലിക്കാ ഗന്ധകമിവയൊക്കെയും
ശുദ്ധിയാക്കിയെടുത്തിട്ടു വേണംതൂക്കിയെടുക്കുവാൻ
രസസിന്ദൂരവുംകൂട്ടാം കഴഞ്ചൊന്നുശരിക്കിതിൽ
ഇവയെല്ലാംചേർത്തരയ്ക്കാം മുലപ്പാലുകലർന്നുടൻ
എട്ടുയാമമരച്ചിട്ടു നന്നായിട്ടുണക്കുക
കോഴിമുട്ടജലംചേർത്തു മരയ്ക്കാമെട്ടുവാസരം
ചെറുവില്ലകളാക്കീട്ടുണക്കണം വിഴലൊത്തുടൻ
പിന്നെവെള്ളംതിളപ്പിച്ചു ഒരുനാഴിയെടുത്തതിൽ

വില്ലെയെല്ലാമിട്ടടച്ചങ്ങാറുവോളമിരിക്കണം
വെള്ളംനന്നായ്ത്തണുക്കുമ്പോളു വയെല്ലാമെടുത്തുടൻ
ഉണക്കീട്ടുപൊടിച്ചാൽനൽ സിന്ദൂരംഗോപ്യമെത്രയും
സന്നിപാതജ്വരങ്ങൾക്കും വായുക്ഷോഭാദികൾക്കുമായ്
കൊടുക്കാമൊരരിത്തൂക്കം തേനിൽചേർത്തുദിനംപ്രതി
തൈലവുംകടുകുംക്ഷീരം തൈരുംവർജ്ജിച്ചുകൊള്ളുക
പത്ഥ്യപ്പിഴവരുത്താതെ നിത്യംസൂക്ഷിച്ചുകൊള്ളണം

രസസിന്ദൂരനിർമ്മാണവിധി.

ഗന്ധകംശുദ്ധിചെയ്തിട്ടു കഴഞ്ചൊന്നരനല്ലപോൽ
പൊടിച്ചുചെറുതായുള്ള മൂശയ്ക്കുള്ളിൽനിരത്തണം
രസംശുദ്ധിവരുത്തീട്ടു കഴഞ്ചൊൻപതുവെച്ചുടൻ
മേലേഗന്ധകവുംപിന്നെ കഴഞ്ചൊന്നരയിട്ടിടാം
ഓടുചേർത്തങ്ങടച്ചിട്ടു ശീലമൺചെയ്തുനല്ലപോൽ
വാലിയഞ്ചിൽപുടം വെച്ചിട്ടാറിയാലതെടുക്കുക
പാത്രത്തിലാക്കിസൂക്ഷിച്ചിട്ടരിത്തൂക്കമെടുത്തുടൻ
തേനിൽചേർത്തുകൊടുത്തീടിൽ വായുക്ഷോഭമകന്നുപോം
ജ്വരങ്ങൾക്കുംകൊടുത്തീടാം പത്ഥ്യമായിട്ടിരിക്കണം
ചായില്യത്തിനൊടുക്കുന്ന രസമാണിതിനുത്തമം.
(ചായില്യത്തിൽനിന്നും രസമെടുക്കേണ്ടവിധി)
ചായില്യംവേണ്ടതുവാങ്ങീട്ടങ്ങിഞ്ചിനീരിലരയ്ക്കണം
വടകാകൃതിയാക്കീട്ടതുണക്കി കൊണ്ടുപിന്നെയും
നല്ലചട്ടിയ്ക്കുള്ളിലൻപിൽവെച്ചുമറ്റൊന്നുകൊണ്ടുടൻ
അടച്ചുപുകപോകാതെ ശീലമണ്ണേഴുചെയ്യുക
അടച്ചചട്ടിമേൽവെള്ളംനില്പാൻതക്കതരത്തിലായ് –
ത്തടംനിർമ്മിച്ചുകൊണ്ടിട്ടടുപ്പിന്മേൽകയറ്റുക
മൃദ്വഗ്നികൂട്ടേണം വിളക്കിൻതിരപോലവെ
നാലുനാഴികകത്തിച്ചുപിന്നെയത്യഗ്നികൂട്ടുക
അപ്പോൾവെള്ളമൊഴിക്കേണംമേലേനിർമ്മിച്ചനൽത്തടേ
യാമമൊന്നുകഴിഞ്ഞിട്ടുനേരംവാങ്ങിയെടുത്തുടൻ
ശീലമണ്ണുകളഞ്ഞിട്ടു മേലേച്ചട്ടിയിലോരസം
വെള്ളംതളിച്ചെടുക്കേണം മാലകൊണ്ടുവടിച്ചുടൻ

പാത്രത്തിലാക്കി സൂക്ഷിച്ചിട്ടാവശ്യംപോലെടുക്കുക
ഇതിന്നുപേരു ചൊല്ലുന്നു രസംബാലമതെന്നത്.

### രാമബാണസിന്ദൂരനിൎമ്മാണവിധി.

ചാല്യംസൽഗീരവും പിന്നെ നെല്ലിക്കാഗന്ധകം രസം
രസകർപ്പൂരവും വേണമിവകൾ ശുദ്ധിചെയ്യണം
രസസിന്ദൂരവും കൂട്ടി എല്ലാം തുല്യമെടുത്തുടൻ
മുലപ്പാലിലരയ്ക്കേണം നാലുയാമം വിടാതുടൻ
പിന്നെ ചട്ടിയിൽ വെച്ചിട്ടു നല്ല വെയിലത്തുണക്കുക
അപ്പോൾ സിന്ദൂരമായ്ത്തീരുമതു സൂക്ഷിച്ചുകൊള്ളണം
വായുക്ഷോഭം ജ്വരം ശോഫം സന്നിപാതങ്ങളെന്നിവ
ഉള്ളവൎക്കൊരു രിത്തുക്കം പനഞ്ചക്കര ചേൎത്തുടൻ
കൊടുക്കാം ദിവസം തോറും പത്ഥ്യം നിൎബ്ബന്ധമില്ലിഹ

### അന്നഭേദിസിന്ദൂരനിൎമ്മാണവിധി.

അന്നഭേദിയെ വാങ്ങീട്ടു പുളിച്ചിട്ടുള്ള തണ്ണിയിൽ
ഉറവെച്ചെടുത്തിട്ടു കഴഞ്ചു ആറെടുക്കുക
ചെറുനാരങ്ങയതിന്റെ ചാറു ചേൎത്തിട്ടരയ്ക്കണം
പിന്നെ നന്നായുണക്കീട്ടു നല്ലമൂശയിലാക്കുക
അടച്ചുമൂന്നു പ്രാവശ്യം ശീലമൺ ചെയ്തുകൊണ്ടഥ
വള്ളിപത്തങ്ങടുക്കീട്ടു പുടക്രിയനടത്തണം
പുടംവെച്ചെടുത്തീടിൽ സിന്ദൂരമതു വന്നുമാം
തേനിൽ ചേൎത്തു പണത്തൂക്കം സേവിച്ചാൽ പിത്തരോഗ-
(റു
നെഞ്ചുനോവു ശമിച്ചീടും ശോഫവും പുനരങ്ങിനെ
രക്തമില്ലാത്ത ദേഹിക്കു രക്താനന്നായ് തെളിഞ്ഞിടും
കുട്ടികൾക്കും കൊടുത്തീടാം പ്രായം പോലെ ദിനം പ്രതി.

### യുനാനിസിന്ദൂരനിൎമ്മാണവിധി.

പടിക്കാരം പൊടിച്ചിട്ടു അതിനോടു സമാംശിതം
കാവിമണ്ണും ചേൎത്തു നന്നായ് പൊടിച്ചിട്ടു കനമായ്
നല്ലപാത്രത്തിലാക്കീട്ടു വച്ചു സൂക്ഷിച്ചുകൊള്ളുക
നെയ്യിൽ ചേൎത്തു കൊടുത്തീടിലസ്ഥിസ്രാവം ശമിച്ചുപോം
രക്തസ്രാവത്തിനും കൊള്ളാമിതെന്നു ബുധസമ്മതം

തൈലവുംകടുകുംവർജ്ജ്യംശേഷമെല്ലാംഭുജിച്ചിടാം

### ചായില്യസിന്ദൂരനിർമ്മാണവിധി.

ചായില്യംശുദ്ധിചെയ്തിട്ടു കഴഞ്ചൊൻപതെടുക്കുക
കൊട്ടവേലിയുടെമൂലമരച്ചതുപൊതിഞ്ഞുടൻ
ശീലമണ്ണുംചെയ്തുണക്കി വർളിപത്തിൽപുടക്രിയാ
ചായില്യംസിന്ദൂരമായ്ത്തീരു മതുസൂക്ഷിച്ചെടുക്കുക
വായുക്ഷോഭാദികൾക്കെല്ലാ മരിത്തൂക്കമെടുത്തുടൻ
തേനിൽചേർത്തുകൊടുത്തീടാ മിഞ്ചിനീരിലുമേകിടാം

### കാളമേഘസിന്ദൂരനിർമ്മാണവിധി.

രസംശുദ്ധിവരുത്തീട്ടു കഴഞ്ചഞ്ചരക്കൂട്ടണം
നെല്ലിക്കാഗ്ഗന്ധകംപിന്നെ ച്ചായില്യംനല്ലരിതാരവും
ഇവയുംശുദ്ധിചെയ്തിട്ടങ്ങോരോന്നും ശരിയായുടൻ
ഒൻപതിത്തുപണത്തൂക്കം കുഴിയമ്മിയിലിട്ടുടൻ
കറുവാഴച്ചാറിലുംനൽ ചെറുനാരങ്ങനീരിലും
ഓരോയാമമരച്ചിട്ടു വില്ലയാക്കിയുണക്കുക
പിന്നെച്ചട്ടിയിൽവെച്ചിട്ടു ശീലമൺമൂന്നുചെയ്തുടൻ
വർളിയഞ്ചിൽപുടംവെച്ചാൽനീറിസിന്ദൂരമായിടും
മേഹരോഗത്തിനെല്ലാമെ പണത്തൂക്കമെടുത്തുടൻ
തേനിലോനെയ്യിലോചേർത്തു കൊടുക്കാംവെണ്ണതന്നിലും
പനഞ്ചക്കരയിൽചേർത്തു ഗ്രന്ഥനോവിന്നുനൽകിടാം
മറ്റുള്ളശൂലകൾക്കെല്ലാം കറ്റമറ്റുള്ളൊരൌഷധം
വൃണരോഗങ്ങളൊക്കെയ്ക്കും കണ്ഠമാലയ്ക്കുമുത്തമം
സേവിപ്പിക്കേണ്ടിനന്തോറും പത്ഥ്യമില്ലപെരുപ്പമായ്
പുളിമാത്രമുപേക്ഷിച്ചു ശേഷമെല്ലാംഭുജിച്ചിടാം
നോവുകൾക്കിതുസേവിക്കാം മൂന്നുനാളിരുവേളയും
അപ്പോൾശമിച്ചുകണ്ടീട്ട മല്ലാഞ്ഞാലഞ്ചുവാസരം
കഴിഞ്ഞാൽസുഖമായീടുമെന്നുചൊല്ലുന്നുശാസ്ത്രവും.

### മൂലവായുവിന്.

വെളുത്തുള്ളിതോൽനീക്കി നാല്പത്തഞ്ചുകഴഞ്ചിഹ
അരച്ചുനേർമ്മയാക്കീട്ടു പശുവിൻപാലിരുനാഴിയിൽ
കലക്കീട്ടതുംവീഴ്ത്തി വെച്ചുകൊള്ളുക ഭാജനെ

പിന്നെനന്നായ്ക്കൂടഞ്ഞിട്ടു മോരെടുത്തുദിനംപ്രതി
ചോറിൽക്കൂട്ടിഭുജിച്ചീടിൽ മൂലവായുശമിച്ചുപോം
ഗുദാങ്കുരംശമിപ്പാനു മേററനന്നൊന്നസമ്മതം.

## ഗ്രഹണിക്കു്.

ചുക്കുതിപ്പലിയുംനല്ലമുളകും ജീരകംപുനഃ
ഇലവിൻപശമാവിന്റെ പശയുംമാതളത്തൊലി
പെരിങ്കായവുമിന്തുപ്പും കരയാമ്പൂവുമേലവും
കരിവേലംപട്ടതന്റെ പശയുംനല്ലക്കൂണ്ണവും
വാളൻപുളിയുടേബീജത്തിന്മേലെത്തൊലിമാത്രവും
മുത്തങ്ങായോടുജാതിക്കാളും തുല്യമെടുത്തുടൻ
ചൂണ്ണമാക്കിയെടുത്തിട്ടു സമംകഞ്ചാവെടുത്തഹോ
നല്ലപോൽശുദ്ധിചെയ്തിട്ടു മുൻപോചൂണ്ണിച്ചതോടുടൻ
ചേത്തുനന്നായിളക്കീട്ടു വെച്ചുകൊള്ളുകഭോജനേ
അഞ്ചുവീതംപണത്തൂക്കം തേനിൽചേത്തുകഴിച്ചുടൻ
സേവിച്ചാൽശാന്തമായീടും നോവുംഗ്രഹണിയുംതഥാ.

## പാഷാണഭക്ഷണത്തിന്റെ ദോഷപരിഹാരം.

പാഷാണഭക്ഷണത്തിന്റെ ദോഷശാന്തിക്കുചൊല്ലിടാം
മരിചംതൊലിനീക്കീട്ടു അരച്ചുൻപോടെടുത്തുടൻ
മഹിഷത്തിൻവെണ്ണചേത്തു സേവിപ്പിക്കുകതിന്നുമേൽ
ചന്ദനംനേർമ്മയായിട്ടു വേണ്ടുവോളമരച്ചഥ
എരുമതൈത്തരിലൻപോടു കലക്കിച്ചേത്തുകൊണ്ടുടൻ
പാഷാണഭക്ഷകൻതന്റെ സർവ്വാംഗത്തേച്ചുകൊള്ളുക
എന്നാലിതിന്റെ ദോഷങ്ങളൊന്നുമില്ലെന്നുനിണ്ണയം

## ഒററമൂലികാപ്രയോഗങ്ങൾ

### കൊടുവേലി.

കൊടുവേലിയുടേമൂലം തൊലിമാത്രമെടുത്തുടൻ
ശുദ്ധിചെയ്തരച്ചിട്ടു നെല്ലിക്കാപോലുരുട്ടുക
ആട്ടിൻപാലുരിയിൽചേത്തു ദിനംതോറുംഭുജിക്കുക
ഇപ്രകാരംകഴിക്കേണം നാല്പത്തൊന്നുദിനംവരെ
രോഗശാന്തികരത്തോക്കി ദിനസംഖ്യകുറച്ചിടാം
പാലുകൂട്ടീട്ടുണ്ടിടേണം പുളിമാത്രംത്യജിക്കണം

ഇപ്രകാരംകഴിച്ചീടാം മൎത്ത്യൎക്കുണ്ടാംജ്വരത്തിനും
അരയാപ്പെന്നവ്യാധിക്കും ചൊറികൾക്കുംതടിപ്പിനും
മൂലസംബന്ധമായുള്ള കരുക്കൾക്കുമിതുത്തമം.
രക്തദോഷത്തിലുണ്ടാകും വ്രണങ്ങൾക്കുംകൊടുത്തിടാം
കൃമികൾക്കുംവായുവിന്നാം ശൂലരോഗത്തിനുംതഥാ
യോനിപ്പുറവുകളെന്നല്ലാ പലരോഗിക്കുമേകിടാം
ദേഹംനന്നായിവസീട്ടും രോഗശാന്തിക്കിതുത്തമം
ഇതുകൊണ്ടിനിയുംവേറെ പ്രകാരങ്ങൾകഥിച്ചിടാം
കൊടുവേലിയുടെമൂലം ശുദ്ധിചെയ്തെടുത്തുടൻ
കഴഞ്ചൊന്നെടുത്തിട്ടു വെയ്യിലിട്ടുണക്കുക
ചുവക്കുമ്പോളെടുത്തിട്ടങ്ങാട്ടിൻപാൽനാലുനാഴിയിൽ
ഇട്ടുകൊണ്ടതുകാച്ചീട്ടുറ വീഴ്ത്തീട്ടുവെക്കുക
പിറ്റേദിനംകടഞ്ഞിട്ടു വെണ്ണയെല്ലാമെടുത്തുടൻ
മിതമായ്ക്കൂട്ടിയുണ്ണേണം മോരുകൂട്ടിയുമങ്ങിനെ
ഇഷ്ടംപോലെകുടിച്ചീടാം ദാഹമുള്ളപ്പൊഴൊക്കയും
ഇപ്രകാരംമൂന്നുവട്ടം മണ്ഡലങ്ങൾ വേണമെന്നാൽ
സേവിച്ചാലർശസ്സുതൽക്കുരുവുംശാന്തമായിടും
ക്ഷാരക്രിയകൾപോലുള്ള ഗുണംകിട്ടുമിതിന്നഹോ
രോഗത്തിൻറബലംകണ്ടു ദേഹശക്തിക്കുതക്കപോൽ
കഴഞ്ചേണംരണ്ടൊന്നു ധരിച്ചീടുകബുദ്ധിമാൻ
പശുവിൻപാലുചേർത്തിട്ടുമാകാമെന്നുംശാസ്ത്രവും.

അമരമൂലം.

അമരിയ്ക്കുള്ളവേരിന്മേൽത്തൊലിമാത്രമരച്ചുടൻ
താന്നിക്കായ്ക്കുരുവിനൊപ്പംഗോവിൻപാലിൽകൊടുക്കു-
(കിൽ
ജന്തുനാംകടികൊണ്ടുള്ളവിഷസങ്കടമററിടും
വിഷമുള്ളതുഭക്ഷിച്ചാലുണ്ടാംദോഷഹരത്തിനും
കുട്ടികൾക്കുകരപ്പനുംകൊടുക്കാംസാരമെത്രയും
അമരിമൂലവുംനെല്ലു മുളകുംചിററരത്തയും
സമംചേർത്തുകഷായംവെച്ചതുസേവിച്ചുകൊള്ളുകിൽ
എണ്ണതേച്ചുപിടിക്കാഞ്ഞാലുണ്ടാംനീർദ്ദോഷമൊക്കയും

ജ്വരവും കഫവുംതീൻ സുഖമായിഭവിച്ചീടും
അട്ടിനത്തിലുപേക്ഷിച്ചുകൊള്ളേണം പുളിയുള്ളവ
ഇതുകൊണ്ടിനിയുംചൊല്ലാം പ്രയോഗംസാരമായവ
അമരിപത്രമൂരിട്ടു നല്ലപോലെയരച്ചുപിൻ
താന്നിക്കുരുപ്രമാണത്തിൽഗോവിൻപാലിൽകലന്നുടൻ
സേവിപ്പിച്ചാലകന്നീടും കാമലായതസംശയം
മുൻപേചൊല്ലിയപത്രത്തെ വേണ്ടുംവാളമരച്ചുടൻ
ചിരങ്ങുള്ളവർദേഹത്തിൽപ്പൂശിസ്നാനംകഴിക്കുകിൽ
ശീഘ്രംശമിച്ചുപോമെന്നു ശാസ്ത്രത്തിൽചൊല്ലിടുന്നഹോ

നിലപ്പനക്കിഴങ്ങ്.

നിലപ്പനയരച്ചിട്ടുപശുമ്പാലൊടുകൂടവെ
സേവിച്ചാൽധാതുപുഷ്ടിക്കുംദേഹകാന്തിക്കുമുത്തമം.

മറ്റുവിധം.

കുപ്പമേനിയുടെചാറിൽ മേല്പ്പറഞ്ഞകിഴങ്ങിനെ
അരച്ചിട്ടെണ്ണകാച്ചീട്ടു കവിളംകൊള്ളുന്നതാകിലോ
ദന്തശൂലശമിച്ചീടും പുഴുക്കളും ശമംവരും.

ആടുതീണ്ടാപ്പാലമൂലം.

ആടുതീണ്ടാപ്പാലമൂലമരച്ചിട്ടതെടുത്തുടൻ
ആട്ടിൻപാലിൽകലക്കീട്ടു സേവിച്ചാൽവിഷമററിടും
പുൺവകയ്ക്കും ചിരങ്ങിനും കരപ്പന്നുംഹരംവരും
മേല്പറഞ്ഞമരുന്നിന്റെപച്ചക്കായുംസമൂലവും
കൂട്ടിനന്നായരച്ചിട്ടു നെയ്യിലിട്ടുപുഴുങ്ങുക
നെല്ലുവെന്തുവാങ്ങീട്ടു മരുന്നെല്ലാംകളഞ്ഞുടൻ
ഓട്ടിലിട്ടുവറുത്തിട്ടു വേണ്ടുംവണ്ണമിടിച്ചുടൻ
അവലാക്കിയെടുത്തിട്ടങ്ങുരിയോനാഴിവീതമോ
അഗ്നിമാന്ദ്യംവരുത്താതെ നിത്യംഭക്ഷിച്ചുകൊള്ളുക.
ഇപ്രകാരംകഴിക്കേണം നാല്പത്തൊന്നുദിനംവരെ
ചിരങ്ങുംചൊറിവുംമാറും ക്രിമിദോഷങ്ങളൊക്കെയും
കരപ്പൻവകയൊക്കെയും ഇതുകൊണ്ടുശമംവരും
വളരെപ്പഴതായുള്ളമുളകിൻപൊടിവേണ്ടപോൽ
പാലിൽകലക്കിദേഹത്തിൽതേച്ചുനന്നായ്കുളിക്കണം

മൂന്നുമാസംവരെയ്ക്കെണ്ണതേക്കാതെയുമിരിക്കുക
സ്ത്രീസംഗവുംത്യജിക്കേണമിക്കാലംകഴിയോളവും.

താമരക്കിഴങ്ങ്.

താമരയ്ക്കുള്ളകന്ദത്തെ നന്മയായിട്ടരച്ചുടൻ
ഗോപിൻപാലോടുചേർത്തിട്ടു സേവിക്കാംപതിവ്യവംപുനഃ
അസ്ഥിസ്രാവങ്ങൾകൃച്ഛ്രങ്ങൾക്കിതുശാന്തിവരുത്തിടും
മേഹസൈത്യത്തിനുംപിന്നെ നേത്രത്തിനുമതേവിധം
തൽബീജങ്ങൾപൊട്ടിച്ചിട്ടു മുലപ്പാലിൽകൊടുക്കുകിൽ
കൊഞ്ഞയ്ക്കും നാവരച്ചയ്ക്കും ക്രമേണശമനംവരും.

നറുനീണ്ടിക്കിഴങ്ങ്.

നന്നാറിതൻകിഴങ്ങിന്റെ പുറന്തോലുകളഞ്ഞുടൻ
നാരുംകളഞ്ഞെടുത്തിട്ടരയ്ക്കാം നല്ലപോലവേ
ഗോവിൻപാലിൽകലക്കീട്ടു താന്നിക്കായോളമായുടൻ
സേവിക്കു ഇരുപത്തൊന്നുദിവസംകഴിയോളവും
മൂത്രകൃച്ഛ്രങ്ങൾകാസങ്ങൾ അസ്ഥിസ്രാവംവിഷങ്ങളും
താപജ്വരത്തിനും മൂലം തുള്ളീടുന്നതിനുംതഥാ
രക്തക്ഷയത്തിനുംപിന്നെ ചിരങ്ങിനും ശമംവരും
മേല്പറഞ്ഞതരച്ചിട്ടങ്ങുണക്കീട്ടുപൊടിച്ചതും
കൊത്തമല്ലിയുടെചൂർണ്ണം ജീരകത്തിന്റെചൂർണ്ണവും
മൂന്നുംതുല്യമെടുത്തിട്ടു സമംപഞ്ചാരചേർത്തുടൻ
സേവിക്കാംദിവസന്തോറും രണ്ടുനേരംശരിക്കിഹ
മുൻപിലേപ്പോൽഫലംകിട്ടു മിതിനെന്നുധരിക്കുക.

ശ്വേതാർക്കമൂലം

വെള്ളെരിക്കിന്റെമൂല മരച്ചിട്ടങ്ങെടുത്തുടൻ
പാലിൽകലക്കിസേവിച്ചാൽ തടിപ്പും കുഷ്ഠവുംവിഷം
ചിരങ്ങുംപുണ്ണുമെല്ലാമെ ശമിച്ചീടുമസംശയം
വെള്ളെരുക്കസമൂലത്തെ പാലിൽചേർത്തുഴിക്കുകിൽ
ചിരങ്ങും കുഷ്ഠവും പിക്കം കരപ്പൻവകയൊക്കെയും
ചെറുതായവിഷങ്ങൾക്കും കാമലയ്ക്കും വിശേഷമാം
മേല്പറഞ്ഞമരുന്നിന്റെ സമൂലംശോധയായുടൻ
അരച്ചുപച്ചവെള്ളത്തിൽതിളപ്പിച്ചുമ്പിന്നെയും

അല്പം ചുക്കോടു കൂട്ടീട്ടു കഴിക്കെക്കൊള്ളുകിലപ്പോഴെ
ദന്തശൂലം ശമിച്ചീട്ടുമുടനേയെന്നു നിൎണ്ണയം.

### വേലിപ്പരുത്തിമൂലം.

വേലിപ്പരുത്തിമൂലത്തെ പാലിൽസേവിച്ചുകൊള്ളുകിൽ
വാതവും വായുവും ശൂലമപ്പുറംവാതരോഗമൊക്കെയും
ജന്തുനാം കടിപെട്ടുള്ള വിഷത്തിന്നും വിശേഷമാം.

### ചുരയുടെമൂലം.

ചുരനാചുതൻമൂലം പാലിൽ ചേൎത്തുകൊടുക്കുകിൽ
ചെങ്കരപ്പൻമുതല്ക്കുള്ള നൈല്യാജ്ജാതിയുമറ്റിടും
വിഷങ്ങൾക്കിതിൻവേർതൊലിനന്നായരച്ചുടൻ
ദേഹത്തിന്മേൽ പുരട്ടീടിൽ വിഷദോഷം ശമിച്ചുപോം
കരിംചുരയുടെവേരിനെയും പ്രയോഗിക്കാമിതേവിധം.

### ആവണക്ക്.

ആവണക്കിൻറെ പത്രത്തെപ്പിഴിഞ്ഞുള്ള രസത്തോടു
സമംവേപ്പെണ്ണയും ചേൎത്തു പതംകാച്ചിയരിച്ചതു
സേവിക്കാം മണ്ഡലം നിത്യമെന്നാൽ കുഷ്ഠങ്ങൾ ശാന്തമാം.

### അശ്വഗന്ധം.

അശ്വഗന്ധം പൊടിച്ചിട്ടു പാലിലിട്ടു കുടിക്കുകിൽ
ധാതുവൎദ്ധനയുണ്ടാകും ദേഹകാന്തി ഭവിച്ചിടും
ദേഹത്തിലുള്ള നീക്കെട്ടും പാണ്ഡുരോഗം കരപ്പനും
ക്രമത്താലെ ശമിച്ചീടുമിതുകൊണ്ടെന്നു നിൎണ്ണയം
ഇതു പാലിൽ പുഴുങ്ങീട്ടു വറ്റിച്ചിട്ടെടുത്തുടൻ
ഉണക്കീട്ടതുതൂക്കേണം മുപ്പത്തെട്ടുകഴഞ്ചതോ
ഇലവൎങ്ഗം കഴഞ്ചൊന്നു നാഗപ്പൂവതു ഭാഗവും
മുള്ളുകെട്ടുകഴഞ്ചങ്ങുതിപ്പലീപാദമന്തതാ
ഇവയെല്ലാം പൊടിച്ചിട്ടു സമം പഞ്ചസാരചേൎത്തുടൻ
പാത്രത്തിലാക്കി സൂക്ഷിച്ചു സേവിക്കാം വേണ്ടപോലവെ
ക്ഷയവും കാസവും ദേഹച്ചുട്ടുമെല്ലാം ശമിച്ചുപോം
ധാതുപുഷ്ടിയുമുണ്ടാകും ദേഹകാന്തിക്കുമുത്തമം

### കൊന്നമൂലം.

കണിക്കൊന്നയുടെവേരിൻ തൊലി നന്നായരച്ചുടൻ

പാലിൽകലക്കിസേവിച്ചാൽ ചിരങ്ങുംകുഷ്ഠവുംതഥാ
കരപ്പൻവകയൊക്കെയും ക്ഷണേനശമനംവരും
ഇതിൻപൂവുംകൊഴന്നക്കുടരച്ചിട്ടങ്ങെടുത്തുടൻ
പാലിൽകലക്കിസേവിച്ചാൽ പ്രമേഹംപോയൊളിച്ചിടും
അസ്ഥിസ്രാവത്തിനുംപിത്തകാമിലയ്ക്കുമിതുത്തമം.

അമരമൂലം.

അൻപിനോടമരയ്ക്കുള്ള സമൂലത്തെയരച്ചുടൻ
പാലിൽകലക്കിസ്സേവിച്ചാൽമൂത്രദോഷംശമിച്ചിടും.

ചന്ദനം.

ചന്ദനത്തിന്റെവേർനല്ലപാലിൽസേവിച്ചുകൊള്ളുകിൽ
മേഹരോഗത്തിനുംപിന്നെ അസ്ഥിസ്രാവത്തിനുംഹരം
ഇതുതന്നെകഷായംവെച്ചരിച്ചിട്ടങ്ങെടുത്തുടൻ
കൽക്കണ്ടംചേൎത്തുസേവിച്ചാൽമുൻചൊല്ലിയവനീങ്ങിടും

ദേവതാരം.

ദേവതാരവുമിപ്പോലെപാലിൽചേൎത്തുഭുജിക്കുകിൽ
പഴതായജ്വരങ്ങളുംഷം ജലദോഷത്തിനാതഥാ
പീനസംവകയൊക്കയ്ക്കുംവൈരിയെന്നുധരിക്കുക.

അകില്.

അകിലിൻമൂലവുംപാലിൽസേവിച്ചാൽഛൎദ്ദിനിന്നിടും
അരോചകത്തിനുംപിന്നെജ്വരത്തിനുംശമംവരും
ഇതിന്റെറപുകയേല്പിച്ചാൽമുൻചൊന്നവശമിച്ചിടും.

ബ്രഹ്മി.

ബ്രഹ്മിനന്നായരച്ചിട്ടുപാലിൽചേൎത്തുഭുജിക്കിലോ
ശൂലയുംമേഹവുംകുഷ്ഠംക്ഷയവുംശാന്തമായ്വരും
ബുദ്ധിയേറതെളിഞ്ഞിടുംനരയുംപോയൊളിച്ചിടും.

കൊഴപ്പ.

കൊഴപ്പവേരരച്ചിട്ടുപാലിൽചേൎത്തുഭുജിച്ചീടിൽ
മേഹംനന്നായ്ത്തണുത്തിടുംകണ്ണുകുളുൎത്തുഭവിച്ചിടും
ദൂരദൎശനവുംകിട്ടുമിതുകൊണ്ടെന്നുനിൎണ്ണയം.

കീഴകുംനെല്ലി.

കീഴാനെല്ലിസമൂലത്തെപാലിൽസേവിച്ചുകൊള്ളുകിൽ

കാമിലയ്ക്കുംപാണ്ഡുവിന്നും വാതത്തിന്നുംഹരംവരും
രക്തപ്രസാദമുണ്ടാകുംകണ്ഠൊള്ളച്ചിയുമേററമാം
കയ്യുണ്ണ്യമത്തുമിപ്പോലെസേവിച്ചാൽകാസമററിടും
കാമിലയ്ക്കുംപാണ്ഡുവിന്നുംകരപ്പന്നുംശമംവരും
പുരാണകിട്ടവുംനല്ലകയ്യുണ്ണ്യംമുളകുംപുനഃ
കടുക്കാത്തോലെന്നിതെല്ലാംസമമായിട്ടെടുത്തുടൻ
കഷായംവെച്ചുസേവിച്ചാൽ പാണ്ഡുകാമിലശാന്തമാം.

പപ്പടകപ്പുല്ല്.

പപ്പടത്തിൻസമൂലത്തെ പാലിൽസേവിച്ചുകൊള്ളുകിൽ
ജ്വരവുംവായുവുംപിത്തമെന്നിതെല്ലാംശമിച്ചിടും.

വിഷ്ണുക്രാന്തി.

വിഷ്ണുക്രാന്തിസമൂലത്തെ മേൽപ്രകാരംഭുജിക്കുകിൽ
മേഹവുംക്ഷയവുംകാസംവിഷവുംവാതപിത്തവും
ജ്വരങ്ങളുംശമിച്ചീടുമിതുകൊണ്ടെന്നുനിർണ്ണയം.

നെല്ലിക്കാ.

നെല്ലിതൻകായെടുത്തിട്ടുകുരുനീക്കിയരച്ചുടൻ
പാലിൽകലക്കിസ്സേവിച്ചാൽപ്രമേഹംപീനസങ്ങളും
ശമിച്ചീടുമതെന്നല്ലത്രിദോഷശമനംഫലം
ഇതിന്നിലയിട്ടിടിച്ചിട്ടുകാടിക്കൂട്ടിപ്പിഴിഞ്ഞുടൻ
അരിച്ചിട്ടതുസേവിച്ചാൽനല്ലശോധനവന്നിടും.

കാഞ്ഞിരക്കുരു.

കാഞ്ഞിരക്കുരുവിൻതോലുംനഞ്ചുംനീക്കിയെടുത്തുടൻ
അരച്ചുചിതമായിട്ടുപാലിൽസേവിച്ചുകൊള്ളുകിൽ
വൃശ്ചികാദിവിഷങ്ങൾക്കും വാതത്തിന്നുംഹരംവരും
കുഷ്ഠരോഗത്തിന്നുംപിന്നെ രക്തദോഷത്തിന്നുംതഥാ
കൊടുക്കാമിതുപോൽത്തന്നെ മാത്രയോർത്തിട്ടുബുദ്ധിമാൻ
പിത്തംപെട്ടെന്നുവൎദ്ധിക്കും ധാതുപുഷ്ടിയുമങ്ങനെ.

മുരിങ്ങക്കുരു.

മുരിങ്ങക്കുരുനന്നായിട്ടരച്ചിട്ടങ്ങെടുത്തുടൻ
പശുവിൻറെനറുമ്പാൽചേർത്തശനംചെയ്തുകൊള്ളുകിൽ
ശുക്ലസ്തംഭിച്ചുനിന്നീടുമതിന്നില്ലൊരുസംശയം.

### രുദ്രാക്ഷം.

രുദ്രാക്ഷത്തെയരച്ചിട്ടുപാലിൽ ചേൎത്തുള്ളിക്കുകിൽ
പിത്തവുംദാഹവുംതീരും വിക്കലിന്നുംശമംവരും

### ചെറുതിപ്പലി.

ചെറുതിപ്പലിനന്നായിപ്പൊടിച്ചിട്ടതെടുത്തുടൻ
പാലിൽകലക്കിസ്സേവിച്ചാൽ വാതവുംകഫവുംജ്വരം
ശൂലയുംപോയൊഴിച്ചീടും ധാതുവൃദ്ധിഭവിച്ചിടും.

### മുത്തങ്ങാ.

നല്ലതായുള്ളമുത്തങ്ങാതൊലിനീക്കിയരച്ചുടൻ
പാലിൽകലക്കിസ്സേവിച്ചാൽശക്തിയുള്ളജ്വരത്തിനാ
ത്താപജ്വരത്തിനാപിന്നെ പിത്തനീർക്കെട്ടിനാതവാ
ഘ്രാണദുർഗ്ഗന്ധമുള്ളോൎക്കും കൊടുത്താലവശാന്തമാം.

### മലതാങ്ങി.

മലതാങ്ങിയുടെമൂലം നല്ലപോലെയരച്ചഹോ
പാലിൽകലക്കിസ്സേവിച്ചാൽ കഫവുംവായുവുംതഥാ
അതിസാരമതുംപിന്നെകടിപെട്ടവിഷങ്ങളും
ശാന്തമായിഭവിച്ചീടുമിതുകൊണ്ടെന്നനിശ്ചയം
കരിക്കൊടിയുടെപത്രമിതിൻ പത്രവുമേസമം
അരച്ചുവച്ചുവെള്ളത്തിൽകലക്കീട്ടുകുടിക്കുകിൽ
മൂത്രാതിസാരമററീടുമിതുകൊണ്ടെന്നനിശ്ചയം.

### കാട്ടാവണക്ക്.

കാട്ടാവണക്കിൻമൂലത്തെ പാലിൽസേവിച്ചുകൊള്ളുകിൽ
കഷ്ടവുംപാണ്ഡുവും വീക്കം കാമലായിവയൊക്കെയും
ഹരംവന്നീടുമെന്നുള്ളതറിയേണംമഹജ്ജനം
ഇതിൻകായിൻപരിപ്പുമരച്ചിട്ടുപാലിലായ്
കലക്കിസ്സേവചെയ്തീടിൽ വിരേചികാക്രമത്തിന

### ഉമ്മം

ഉമ്മത്തിന്നരിനന്നായിശ്ശുദ്ധിചെയ്തെടുത്തതും
വെണ്ണയോരോകഴഞ്ചോളം ത്രിഫലനന്നായരച്ചുടൻ
ഗോവിൻപാലിൽകലക്കീട്ടു രാവിലെസേവചെയ്യണം
എലിതന്റെവിഷത്തിനും പേനായിന്റെവിഷത്തിനും

൬൦

കർണ്ണപുരത്തിനുംമൂന്നു ദിവസംനിത്യമിങ്ങനെ
കൊടുത്താലിവയെല്ലാമെ ശമിച്ചീടുമസംശയം.

പ്ലാമരം.

പ്ലാമരത്തിന്റെമൂലത്തെപാലിൽ സേവിച്ചുകൊള്ളുകിൽ
പിത്തവുംദാഹവുംതീരും രുചിയില്ലായ്കയുംതഥാ

തോറാമ്പരല്.

തോറാമ്പരലരച്ചിട്ടു പാലിൽസേവിച്ചുകൊള്ളുകിൽ
കാസവുംക്ഷയവും[redacted]മൂത്രകൃച്ഛ്രമതെന്നതും
പിത്തമുന്മാദമെന്നുള്ള[redacted]രോഗമതായിടും.

മരഞാണ്ടി.

മാഞാണ്ടിയുടെയുള്ളിലുള്ളനല്ലപരിപ്പിനെ
അരച്ചുപാലിൽസേവി[redacted]തിസാരമതെന്നതും
രക്തസംഭവമായുള്ള[redacted]രോഗമതായിടും.

(കരക്കുതമപരാൻ[redacted]ഹുറ്റു മഹാന്തിസന്തതഃ)
നിലയററഭവാബ്ധിരാശിയില്പെ-
ട്ടുലയുന്നോനമലാചലാത്മജേ ഞാൻ
വലയാതിനിമേലിലെങ്കിലുംശ്രീ-
വലയാലയശേ വരമേകിടേണമമ്മേ.

---

'ശ്രീരാമവിലാസം'പ്രസ്സ്, വലിയകട—കൊല്ലം.